# സുവിശേഷത്തിന്റെ ആനന്ദം പകരാം...
# സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം...




ക്രൈസ്തവ
# കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**വായിക്കുക വരിക്കാരാകുക പ്രചരിപ്പിക്കുക**

## നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.

മാമോദീസ, ആദ്യകുർബാന സ്വീകരണം, വിവാഹം, വിവാഹവാർഷികം,
ചരമവാർഷികം, ഉപകാര സ്മരണ
എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ
കാഹളം പ്രസിദ്ധീകരിക്കുന്നു.

*കൂടുതൽ വിവരങ്ങൾക്ക്*


**റവ. ഫാ. ജോബിൻ ജേക്കബ് കറുകയിൽ**
(സർക്കുലേഷൻ മാനേജർ)
ഫോൺ 8281459112

ക്രൈസ്തവ
കാഹളം

ഫെബ്രുവരി
വാല്യം. 76 ലക്കം 2
2015






# ഇതളുകളിൽ




# ഐക്യമാണ് പ്രധാനം

സഭൈക്യത്തെക്കുറിച്ച് പറയുമ്പോൾ എല്ലാവരും വാചാലരാകും. ആഴമായ ബോധ്യം നൽകുന്ന വലിയ ആശയങ്ങൾ അവതരിപ്പിക്കപ്പെടും. പ്രത്യേകിച്ച് അക്കാദമിക് രംഗത്തു നടക്കുന്ന ദൈവശാസ്ത്രപരമായ ചർച്ചകളും സംവാദങ്ങളും വലിയ സാധ്യതകളാണ് നമുക്ക് നൽകികൊണ്ടിരിക്കുന്നത്. പക്ഷേ ഇതിൽ പങ്കെടുക്കുന്നവർ തന്നെ പുറത്തിറങ്ങി വീണ്ടും ചരിത്രം പറഞ്ഞ്, പഴയകാര്യങ്ങൾ ഓർമ്മിപ്പിച്ച് ഒരുമിച്ചുവരാനുള്ള വഴിയടക്കുന്ന പ്രവണതയാണ് നാം കാണുന്നത്. പരിഹാസത്തിന്റെയും മുനവച്ചതുമായ സംസാരങ്ങളും വാക്കുകളും രചനകളും ഉപേക്ഷിക്കാതെ നമുക്കെങ്ങനെ സഭകൾ തമ്മിലുള്ള ഐക്യം സാധിതമാകും. പരസ്പരം സംസാരിക്കാതെ ജീവിക്കുവാൻ കർത്താവിന്റെ സഭകൾക്കെങ്ങനെ കഴിയും. കേസിലും കക്ഷിവഴക്കങ്ങളിലും പെട്ട് എത്രനാൾ മുന്നോട്ടുപോകും. ചില സഭാ മേലദ്ധ്യക്ഷൻമാർ കത്തോലിക്കാസഭ എടുക്കുന്ന നിലപാടുകളെ പ്രത്യേകിച്ച് കാരണമൊന്നുമില്ലാതെ എതിർക്കുന്ന രീതി കണ്ടിട്ടുണ്ട്. പത്രത്താളുകളിൽ വരുന്ന വാർത്തകൾക്കപ്പുറം പ്രത്യേകിച്ച് ഗുണമൊന്നുമില്ല. പക്ഷേ അത് താഴേക്ക് സാധാരണ വിശ്വാസികളിൽ ഉണ്ടാകുന്ന ഇടർച്ച എത്ര വലുതാണ്. അക്കാദമിക് തലത്തിലും, മേലധ്യക്ഷൻമാരുടെ തലത്തിലും നടക്കുന്ന ചർച്ചകൾക്കപ്പുറത്ത് താഴേക്ക് പ്രാദേശികതലത്തിൽ ഐക്യത്തിന്റെ വഴികൾ നാം തുറക്കണം. ഓരോ പ്രദേശത്തും കൂട്ടായ സാക്ഷ്യം കൊടുക്കുന്ന ജീവകാരുണ്യത്തിന്റെ പദ്ധതികൾ നാം ആലോചിക്കണം. നമ്മുടെ ഗ്രാമങ്ങളിൽ ചെറിയ ക്രിസ്തീയ സമൂഹങ്ങളായി ഒറ്റപ്പെട്ട് പ്രവർത്തിക്കുന്നതിനേക്കാൾ എത്രയോ അഭികാമ്യമാണ് കർത്താവിന്റെ ശരീരമായി, പരിശുദ്ധ സഭയായി സാക്ഷ്യം നൽകുന്നത്. ചർച്ചകൾ നടന്നോട്ടെ, പക്ഷേ നമുക്ക് കൂടുതൽ ഐക്യത്തിന്റെ കർമ്മപദ്ധതികൾ ഉണ്ടാകുന്നു. മുറിവേല്പിക്കുന്ന വർത്തമാനങ്ങളും എഴുത്തുകളും നിർത്തി ഉള്ളുതുറന്ന് പരസ്പരം നല്ലതുപറയാം.

സ്നേഹത്തോടെ,

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ
**9447661943**



# ഐക്യത്തിനു ഹൃദയത്തിന്റെ തുറവി അനിവാര്യം

ചരിത്രത്തിൽ സംഭവിച്ച മുറിവുകൾ കർത്താവിന്റെ പരിശുദ്ധസഭയെ വിഭജനങ്ങൾക്ക് വിധേയമാക്കിയിട്ടുണ്ട്. ആദ്യനൂറ്റാണ്ടുകളിലെ ദൈവശാസ്ത്ര നിലപാടുകൾ പരസ്പരം മനസ്സിലാക്കുവാൻ കഴിയാതെ പോയതുകൊണ്ട് അത് ഇനിയും തീർക്കുവാൻ കഴിയാത്ത വിഭജനമായി അവശേഷിക്കുന്നു. തുടർന്ന് പതിനാറാം നൂറ്റാണ്ടിൽ സാർവ്വത്രിക സഭയിലുണ്ടായ നവീകരണ ആശയങ്ങൾ വീണ്ടും വിഭജനത്തിലേക്കാണ് സഭയെ കൊണ്ടെത്തിച്ചത്. തുടർന്ന് പല ഘട്ടങ്ങളിലായി നടന്ന ചെറിയ കൂട്ടങ്ങളുടെ രൂപീകരണവും കർത്താവിന്റെ സഭയെ കൂടുതൽ ബലഹീനമാക്കി.

ഈ വിഭജനത്തിന്റെ ചരിത്രം, പതിനാറാം നൂറ്റാണ്ടു മുതൽ തികച്ചും വ്യത്യസ്തമായ മറ്റു പശ്ചാത്തലങ്ങളിലൂടെ കേരളത്തിൽ സജീവവും പുരാതനവുമായ അപ്പസ്തോലിക സഭയിലും സംഭവിച്ചിട്ടുണ്ട്. മത്സരിച്ചു വിഭജിക്കുന്ന ചിത്രവും ചരിത്രവുമാണ് നമുക്ക് കേരള സഭയിൽ കാണുവാൻ കഴിയുന്നത്. ധാരാളം ഐക്യ പരിശ്രമങ്ങൾ വിഭജനം മുതൽ ഇന്നുവരേയും നടന്നിട്ടുണ്ട്. എന്നാൽ ഗൗരവതരമായ മുന്നേറ്റമുണ്ടാക്കാൻ നമുക്കു കഴിഞ്ഞിട്ടില്ല. നിരന്തരമായ ചർച്ചകളിലൂടെ പരസ്പരം മനസ്സിലാക്കുവാനുള്ള ധാരാളം സാധ്യതകൾ നമ്മുടെ മുന്നിലുണ്ട്. അത് പരമാവധി പ്രയോജനപ്പെടുത്തുന്നുമുണ്ട്.

ഒരു തുറന്ന സമീപനത്തിലൂടെ, പ്രാർത്ഥന കൈമുതലാക്കി മാത്രമേ ഈ കാര്യത്തിൽ നമുക്ക് എന്തെങ്കിലും ചെയ്യുവാൻ സാധിക്കുകയുള്ളൂ. പരസ്പരം സംസാരിച്ചാലോ, ചിരിച്ചാലോ നമ്മുടെ സഭയുടെ ഐഡന്റിറ്റി നഷ്ടപ്പെട്ടുപോകുമെന്ന് കരുതുന്ന സമീപനങ്ങൾ ഐക്യത്തിന്റെ വഴികൾ തുറക്കില്ല. ഐക്യത്തിന്റെ അടിസ്ഥാനം പ്രാർത്ഥനയാണ്. കർത്താവിന്റെ പ്രാർത്ഥന, "കർത്താവേ ഞാനും നീയും ഒന്നായിരിക്കുന്നതുപോലെ ഇവരും ഒന്നായിരിക്കണമേ". ത്രിയേക ദൈവമാണ് കൂട്ടായ്മയുടെ ഏറ്റവും വലിയ അടയാളവും നാം എത്തിച്ചേരേണ്ട മാതൃകയും. ഒന്നായിരിക്കുമ്പോൾ തന്നെ വ്യത്യസ്തമായിരിക്കുന്നു. എന്നാൽ വിരുദ്ധമാകുന്നില്ല. ഈ ഒരു ദൈവശാസ്ത്രചിന്ത നിലനിർത്തികൊണ്ട് സഭകളുടെ ഐക്യത്തിന് പരിപോഷണം നൽകുന്നതിന് ഈ കാലഘട്ടത്തിന്റെ പ്രത്യേക സാഹചര്യങ്ങൾ നമ്മെ നിർബന്ധിക്കുന്നു. നമ്മുടെ പൊതുസമൂഹത്തിൽ ക്രിസ്തീയ സഭകൾ ഒരുമിച്ച് സാക്ഷ്യം നൽകണമെന്നു പറയുന്നതിന്റെ കാരണം ദൈവശാസ്ത്രപരം മാത്രമല്ല. സുവിശേഷം പ്രഘോഷിക്കേണ്ടതിന്റെയും സുവിശേഷത്തിന്റെ ആനന്ദം പങ്കുവയ്ക്കേണ്ടതിന്റെയും വർദ്ധിച്ച ആവശ്യകത നമ്മുടെ രാജ്യത്തുണ്ട്. നാം വിഘടിച്ച് നിന്ന് സാക്ഷ്യം പറയുന്നതിനേക്കാൾ ഒരുമിച്ച്നിന്ന് പറയുന്നതിന്റെ ശക്തി, അതിന്റെ ആധികാരികത, വിശ്വാസ്യത, നമ്മൾ കൂടുതൽ ബോധ്യപ്പെടേണ്ടിയിരിക്കുന്നു. രണ്ടാം വത്തിക്കാൻ കൗൺസിൽ വിശദമായി നമ്മെ പഠിപ്പിക്കുന്നുണ്ട്. "വിഭജിതമായ സഭ ക്രിസ്തുസഭയെ പ്രതിബിംബിക്കുന്നില്ല". എങ്കിൽ പ്രാർത്ഥനയോടും ശാന്തതയോടും പൂർണ്ണമായ സമർപ്പണത്തോടും സാഹോദര്യത്തോടുംകൂടി യേശുക്രിസ്തുവിനെ മുൻനിർത്തി, പ്രവർത്തിക്കേണ്ട ശുശ്രൂഷയാണ് സഭൈക്യശുശ്രൂഷ. ഹൃദയം തുറന്ന ഒരു സമീപനത്തിലൂടെ മാത്രമേ നമുക്ക് ഈ ശുശ്രൂഷയിൽ പങ്കുകാരായി തീരുവാൻ സാധിക്കുകയുള്ളൂ. ഐക്യത്തിന് എടുക്കുന്ന ത്യാഗം ബലഹീനതയല്ലാ. ഐക്യത്തിന് പരിശ്രമിക്കുമ്പോൾ തെറ്റിദ്ധരിക്കപ്പെടുന്നത് പരാജയഭാവമല്ല. പ്രത്യുത, ജയിക്കുവാൻ പോകുന്നതിന്റെ അടയാളമാണ്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഈ ശുശ്രൂഷയിൽ ഒരു വലിയ പങ്കാണ് വഹിക്കുവാനുള്ളത്. അതിന്റെ ഉണ്മതന്നെ സഭൈക്യമാണ്. വിശാലമായ കത്തോലിക്കാ സഭയിൽ നിലനിന്നുകൊണ്ട് തന്നെ മലങ്കര സഭയുടെ പൈതൃകവും വ്യക്തിത്വവും ഈ സഭ അഭംഗുരം കാത്തുസൂക്ഷിക്കുന്നു. മാർ ഈവാനിയോസ് തിരുമേനി തന്റെ പുനരൈക്യ പരിശ്രമങ്ങളിലൂടെ മലങ്കര സഭാസമൂഹത്തെ ലത്തീൻ സഭയിൽ ലയിപ്പിക്കുക ആയിരുന്നില്ല, പകരം വി. കുർബാന ബന്ധത്തിലും അപ്പസ്തോലസംഘതലവൻ വി. പത്രോസിന്റെ പിൻഗാമിയായ റോമാമാർപ്പാപ്പയോടുമുള്ള ബന്ധത്തിലും ഈ സഭയെ സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഉറപ്പിക്കുകയാണ് ചെയ്തത്. പലരും വച്ചുപുലർത്തുന്ന ആശങ്കകൾ അസ്ഥാനത്താണെന്ന് ഈ സഭ അതിന്റെ സ്വാതന്ത്ര്യവും വ്യക്തിത്വവും സംരക്ഷിച്ചുകൊണ്ട് സാക്ഷ്യപ്പെടുത്തുന്നു. അകാരണമായി മറ്റാർക്കെങ്കിലും പരിഭവമുണ്ടാകുമെന്ന കരുതി മലങ്കര സുറിയാനി കത്തോലിക്കാ സഭ സാർവ്വത്രിക സഭാ കൂട്ടായ്മയിൽ അനുഭവിക്കുന്ന സന്തോഷം പങ്കുവയ്ക്കാതെ മറച്ചുവച്ചാൽ അത് നീതിക്കും സത്യത്തിനും നിരക്കുന്നതുമല്ല.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



മലങ്കര സുറിയാനി കത്തോലിക്കാ സഭ
തിരുവനന്തപുരം മേജർ അതിരൂപത



ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ്
**ജന്മശതാബ്ദി 1916–2016**

# ജന്മശതാബ്ദി സ്മാരക കർമ്മ പദ്ധതികൾ

- ✧ പിരപ്പൻകോട് മലങ്കര മെഡിക്കൽ വില്ലേജിൽ ബനഡിക്ട് മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദി സ്മാരക കാൻസർ കെയർ ഹോം
- ✧ വിവിധ രാജ്യങ്ങളിലെ 100 കേന്ദ്രങ്ങളിൽ ജന്മശതാബ്ദി സ്മാരക പ്രഭാഷണങ്ങൾ
- ✧ ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഗ്രാമവികസന പദ്ധതി,
- ✧ സർവ്വമത സമ്മേളനം
- ✧ ഇടവകകളും സ്ഥാപനങ്ങളും കേന്ദ്രീകരിച്ച് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഹരിത പദ്ധതി
- ✧ 11 വൈദിക ജില്ലകൾ കേന്ദ്രീകരിച്ച് ആശുപത്രികളിൽ ഒരു വർഷത്തെ ഉച്ചഭക്ഷണ വിതരണം
- ✧ സന്യസ്ത സംഗമങ്ങൾ
- ✧ ജന്മശതാബ്ദി സ്മാരക ഗ്രന്ഥം
- ✧ നിർദ്ധനരായ 100 പെൺകുട്ടികൾക്ക് വിവാഹ ധനസഹായം
- ✧ എക്യുമെനിക്കൽ സമ്മേളനങ്ങൾ
- ✧ മദ്യവിരുദ്ധ ബോധവൽക്കരണ പരിപാടി
- ✧ ബനഡിക്ട് മാർ ഗ്രിഗോറിയോസ് സ്കോളർഷിപ്പ് (ഗവേഷണം)

---

*കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക:*

**ചാൻസിലർ,**
മേജർ ആർച്ചുബിഷപ്പ്സ് ഹൗസ്,
പട്ടം, തിരുവനന്തപുരം. ഫോൺ: 9496071643.

**2015 ഫെബ്രുവരി 17-ന് രാവിലെ 9.30 ന് പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിലെ കബറിങ്കൽ അനുസ്മരണ പ്രാർത്ഥന.**

**10.30 ന് സെന്റ് മേരീസ് ഹയർ സെക്കന്ററി സ്കൂളിലെ മാർ ഗ്രിഗോറിയോസ് ആഡിറ്റോറിയത്തിൽ ജന്മശതാബ്ദി ആഘോഷങ്ങളുടെ ഉൽഘാടനം ബഹു. കേരളാ മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി നിർവ്വഹിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മേജർ ആർച്ച്ബിഷപ്പ് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ അധ്യക്ഷത വഹിക്കുന്നു. മന്ത്രിമാർ, ജന പ്രതിനിധികൾ, അഭിവന്ദ്യപിതാക്കന്മാർ, പൗരപ്രമുഖർ എന്നിവർ പങ്കെടുക്കുന്നു.**





# 'അതേ, അതുകൊണ്ട് ഞാനും ഈ കുറിപ്പ് എഴുതി'

ഫാ. ചെറിയാൻ താഴമൺ
(സി. ഇ. ഓ, ദീപിക)



ഈ കഴിഞ്ഞ സെപ്റ്റംബർ ലക്കം '**ഐക്യ ദീപം**' കഴിഞ്ഞ ജൂൺ ലക്കം '**കാരുണികൻ**', ജനുവരി-ഫെബ്രുവരി മാസത്തിലെ ചില ആഴ്ചകളിലെ '**സൺഡേ ശാലോം**' ഇവ സഭൈക്യത്തെക്കുറിച്ച് പ്രതിപാദിക്കുവാൻ അതിന്റെ താളുകൾ നീക്കിവച്ചതായി കണ്ടു. മലങ്കരയിലെ മാർത്തോമ്മാ പൈതൃകം പേറുന്ന ഏഴു 'സുറിയാനി' സഭകളുടെ തലവന്മാരെ പരിചയപ്പെടുത്താനും അവരുടെ ദർശനങ്ങൾ പങ്കുവയ്ക്കാനും 'ഐക്യദീപം' ശ്രമിച്ചത് ശ്രദ്ധേയമായി. വിവിധ സഭകളുടെ തലവന്മാരും സഭകളിലെ നേതാക്കന്മാരും 'കാരുണികനിലൂടെയും' 'സൺഡേ ശാലോമിലൂടെയും' സഭകളുടെ ഐക്യത്തെക്കുറിച്ച് പ്രതിപാദിച്ചിരുന്നതും ഗണനീയമായിരുന്നു. സഭാപിതാക്കന്മാരും മറ്റു നേതാക്കന്മാരും സഭകളുടെ ഐക്യത്തിനായി അദമ്യമായി ആഗ്രഹിക്കുകയും അതിനുവേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നതായി ലേഖനങ്ങളിൽ നിന്നും അഭിമുഖങ്ങളിൽ നിന്നും മനസിലാകും.

പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ ഭാരതത്തിലെ തലവൻ മാർ അപ്രേം മെത്രാപ്പോലീത്തയെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നത് 1968 മുതൽ പ്രാദേശികവും ദേശീയവുമായ എക്യുമെനിക്കൽ പ്രസ്ഥാനങ്ങളിൽ അദ്ദേഹം സജീവമായി പ്രവർത്തിക്കുന്നു എന്നാണ്. വിവിധ സഭാപിതാക്കന്മാരുമായി വിപുലമായ സൗഹൃദബന്ധം അദ്ദേഹത്തിനുണ്ട്. തൃശൂർ നഗരത്തിൽ എക്യുമെനിസത്തിന്റെ നല്ലപാഠം അദ്ദേഹം നടപ്പാക്കിയതായി ലേഖനത്തിൽ കാണുന്നു. ക്രൈസ്തവർക്കിടയിൽ ഇത്രകണ്ട് സുസമ്മതനായ ഒരു പിതാവ് ഈ അടുത്തകാലത്തൊന്നും ഉണ്ടായിട്ടില്ലെന്ന് ലേഖനകർത്താവ് പറയുന്നു. 'സൺഡേ ശാലോമി'നു നൽകിയ ഒരഭിമുഖത്തിൽ മാർ അപ്രേം മെത്രാപ്പോലീത്താ പറയുന്നത് "**വ്യക്തിപരമായ സ്ഥാനമാനങ്ങളും സമ്പത്തുമാണ് സഭൈക്യത്തിനു തടസമായി നിൽക്കുന്നതെന്നാണ്. സ്ഥാനം പോകുമെന്ന ഭയമാണ് പലർക്കും. ആർക്കും തീറെഴുതി**

ടുത്തിയിരിക്കുന്നു. "**പരിശുദ്ധ ബാവാ തിരുമേനി യോടൊപ്പം പരിശുദ്ധ കത്തോലിക്കാ സഭയിൽ വിശുദ്ധ കുർബാന അർപ്പിക്കാൻ സാധിക്കുന്ന സുദിനത്തിനുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു**".

"മലങ്കരയിലെ അന്ത്യോക്യൻ സുറിയാനി ആരാധനാ പൈതൃകം പിന്തുടരുന്ന **മാർത്തോമ്മാ ക്രിസ്ത്യാനികൾ എല്ലാവരും ഒന്നു ചേർന്ന് യേശുവിന് ധീരസാക്ഷ്യം നൽകുന്ന സുദിനത്തിനായി ഞാൻ പ്രാർത്ഥനാപൂർവം കാത്തിരിക്കുന്നു**".

ഐക്യത്തിനായി തന്റെ സ്ഥാനങ്ങൾ ത്യജിക്കുവാനും മലങ്കര ഓർത്തഡോക്സ് സഭയുടെ തലവൻ ഐക്യപ്പെട്ട് സാർവത്രിക സഭാ കൂട്ടായ്മയിൽ വന്നാൽ അദ്ദേഹത്തിന്റെ കീഴിൽ ശുശ്രൂഷ ചെയ്യാനും തയാറാണെന്നു പ്രഖ്യാപിക്കുന്നു. മറ്റുള്ളവരുടെ വിശ്വാസങ്ങളെയും ആചാരങ്ങളെയും ആദരവോടെ കാണുന്ന ഹൃദയവിശാലതക്കുടമയാണദ്ദേഹം. എല്ലാ സഭാധ്യക്ഷന്മാരുമായും ഊഷ്മള ബന്ധമാണദ്ദേഹത്തിന്. സഭകളുടെ യോജിപ്പിന് എന്തു വിട്ടുവീഴ്ചയ്ക്കും തയാറാണദ്ദേഹം.

സി.എസ്.ഐ സഭയിലെ തിരുമേനിമാരും സഭൈക്യത്തെക്കുറിച്ച് താല്പര്യത്തോടെ അനേക വേദികളിൽ സംസാരിക്കുന്നത് നേരിട്ടു കേൾക്കാനിടയായിട്ടുണ്ട്.

സുറിയാനി പൈതൃകം പേറുന്ന ഏഴു സഭകളുടെയും തലവന്മാരും ഐക്യം ആഗ്രഹിക്കുന്നു. അതിനായി പ്രയത്നിക്കുന്നു. പ്രാർത്ഥിക്കുന്നു. ഐക്യം അവരുടെ ഹൃദയാഭിലാഷമാണ്. അതിനായി എന്തു ത്യാഗവും ഏറ്റെടുക്കാൻ തയാറാണെന്നും അവരിൽ പലരും പറയുന്നു. എല്ലാ സഭകൾക്കും എക്യുമെനിക്കൽ സംവിധാനങ്ങളുണ്ട്, കമ്മീഷനുകളുണ്ട്, നിയോഗിതരായ ആൾക്കാരുണ്ട്. ഓരോ രൂപതയ്ക്കും ഭദ്രാസനങ്ങൾക്കും ഇപ്രകാരമുള്ള ക്രമീകരണങ്ങളുണ്ട്. എന്നിട്ടും എന്തേ ഐക്യം ഇന്നും അകലെയായിരിക്കുന്നു. എന്തുമാത്രം ചർച്ചകളും സമ്മേളനങ്ങളും നടന്നിരിക്കുന്നു, എന്തുമാത്രം പ്രസ്താവനകളും പത്രക്കുറിപ്പുകളുമിറങ്ങി, എന്തുമാത്രം രേഖകൾ ഒപ്പുവയ്ക്കപ്പെട്ടു. എന്നിട്ടും ഐക്യം ഇന്നും കണ്ണെത്താദൂരത്തിൽ തന്നെ. മാധ്യമങ്ങൾക്കു വേണ്ടിയും പ്രചരണങ്ങൾക്കുവേണ്ടിയും സമ്മേളനങ്ങളും പ്രസ്താവനകളും ഉണ്ടായതുകൊണ്ട് ഐക്യം ഉണ്ടാവില്ല, ജീവചരിത്രക്കുറിപ്പെഴുതുമ്പോൾ ഉൾപ്പെടുത്താനൊരു വകയായി അതവശേഷിക്കും. അത്രമാത്രം.

ഭിന്നത, അനൈക്യം ഇവ പാപത്തിന്റെ ഫലമാണെന്നതിൽ ആർക്കും സംശയമില്ല. ബാബേൽ ഗോപുരം തന്നെ ഉത്തമ ഉദാഹരണം. ദൈവം ആഗ്രഹിക്കുന്നത് ഐക്യമാണെന്നതിനും ആർക്കും സംശയമില്ല. മരണത്തോടടുക്കുമ്പോഴും യേശുക്രിസ്തുവിന്റെ വേദന ഭിന്നതയെക്കുറിച്ചായിരുന്നു. അതുകൊണ്ടല്ലേ അവിടുന്ന് ഐക്യത്തിനുവേണ്ടി ഹൃദയമുരുകി പ്രാർത്ഥിച്ചത്. **ഭിന്നത പാപമാണെന്നറിഞ്ഞിട്ടും എന്തേ ഭിന്നതയിൽ നിൽക്കുന്നു, അതിനു ദൈവശാസ്ത്രം മെനയുന്നു. ഐക്യപ്പെട്ടാൽ പിന്നെ ഒരു തലവൻ പോരേ? ഇന്നിപ്പോൾ എത്രതലവന്മാരാ, എന്താ ഒരു സ്ഥാനം, എന്താ ഒരു പത്രാസ്. ആരാണിതു വേണ്ടന്നു വയ്ക്കുന്നത്. ആരാണു താണു കൊടുക്കുന്നത്.**

സുവിശേഷത്തിൽ നിന്നു വഴി തെറ്റി സഞ്ചരിച്ച സഭയ്ക്ക് ഏറെ സമ്പത്തുകൾ സ്വന്തമായി. ഈ സമ്പത്ത് ഈ മാമോൻ വിട്ടുകളയാൻ ആരാണു തയാറാവുക? **ആർഭാടത്തിന്റെയും ആഘോഷത്തിന്റെയും ആരവത്തിന്റെയും അധികാരത്തിന്റെയും ആനന്ദത്തിലല്ലേ നസ്രത്തിലെ തച്ചന്റെ പ്രതിപുരുഷന്മാരിന്ന്.** പാപത്തിന്റെ ഫലമായുണ്ടായ ഭിന്നതയിൽ ആനന്ദം കണ്ട് അഭിരമിച്ചിരിക്കുന്നവർ. ഐക്യം ആരും ആത്മാർത്ഥമായി ആഗ്രഹിക്കുന്നില്ലെന്നതാണ് സത്യം. ഐക്യം വെറുമൊരു പ്രചാരണ തന്ത്രം മാത്രം. **ഭിന്നതയ്ക്ക് ദൈവശാസ്ത്രം മെനഞ്ഞ് പാവപ്പെട്ട ജനത്തെ കബളിപ്പിച്ച് സിംഹാസനങ്ങൾ ഉറപ്പിക്കുന്നവരോർക്കുക. വൃക്ഷത്തിന്റെ ചുവട്ടിൽ കോടാലി വയ്ക്കപ്പെട്ടിരിക്കുന്നു......** ദൈവം ഉള്ളിൽ ഉള്ളവനേ ഐക്യത്തിന്റെ പൊരുൾ മനസിലാകൂ. ഹൃദയങ്ങൾ തമ്മിൽ അടുപ്പമുണ്ടെങ്കിലേ ദൈവം കടന്നു വരികയുള്ളൂ. സഭകൾ തമ്മിൽ ഐക്യമുണ്ടാകാത്തതിന്റെ കാരണം നാം ഇനി വേറെ എവിടെയെങ്കിലും തേടേണ്ടതുണ്ടോ?.

അധികാരം വിട്ടൊഴിയാനും ഉള്ളതെല്ലാം വിട്ടുകൊടുക്കാനും കീഴിൽ ശുശ്രൂഷ ചെയ്യാനും തയാറാണെന്ന് ദൈവാത്മാവുള്ള ചിലർ പറയുന്നു. എന്നിട്ടും ആരും പ്രതികരിക്കുന്നില്ല. കണ്ടിട്ടും കാണാതെയും കേട്ടിട്ടും കേൾക്കാതെയുമിരിക്കുന്ന ഒരവസ്ഥ. വചന വെളിച്ചത്തിൽ ഇതൊരുതരം ദൈവശാപമാണ്, ദൈവശിക്ഷയാണ്. **ഹൃദയത്തിൽ എളിമപ്പെട്ട് ദൈവത്തെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് പ്രാർത്ഥിക്കുക, എളിമപ്പെടുക, ദൈവാത്മാവിന്റെ സ്വതന്ത്ര പ്രവർത്തനത്തിനു വിട്ടുകൊടുക്കുക. കസേരയുടെ കാലിൽ നിന്ന് പിടി വിടുക. സമ്പത്തിൽ നിന്ന് ദൃഷ്ടി ഉയരത്തിലേക്കു മാറ്റുക, ഫലം തീർച്ച.**

ഇറാക്ക്, സിറിയ തുടങ്ങിയ രാജ്യങ്ങളിലെ സ്ഥിതികൾ കണ്ടിട്ടും നമുക്കിവിടെ കണ്ണു തുറക്കുന്നില്ല, എന്തൊരു കഷ്ടം. അവിടെ ചില സഭാതലവന്മാരുടെ പേരുകേട്ടാൽ ഇന്നും നാമിവിടെ കമിഴ്ന്നു വീഴും. യാഥാർഥ്യം എന്താണ്? **ഭിന്നിച്ചു നിന്ന്**

**സഭകൾ എല്ലാം നശിച്ചു. സമ്പത്തും പദവികളും എല്ലാം ഇട്ടെറിഞ്ഞ് പാലായനം ചെയ്യേണ്ടി വന്നു. കേരളത്തിലെ സഭാതലവന്മാർ ഇതൊന്നും കണ്ടി ല്ലെന്നു നടിക്കരുത്.** ആദിമ ക്രൈസ്തവകേന്ദ്രങ്ങൾ ഒരു ക്രിസ്ത്യാനി പോലുമില്ലാത്ത സ്ഥലങ്ങളായി. പള്ളികളും ദയറാകളും മഠങ്ങളും പാഠശാലകളും വിശുദ്ധരുടെ കുടീരങ്ങളും എല്ലാം നഷ്ടപ്പെട്ട് നാടോടികളായി നരകിക്കുന്ന സഭാനേതാക്കന്മാർ. ഭിന്നതകൊണ്ടുണ്ടായ നേട്ടം. **കേരളത്തിന്റെ സാമൂഹിക രാഷ്ട്രീയ പശ്ചാത്തലത്തിൽ ഭിന്നതയിൽ സുഖം നുണഞ്ഞ് ഐക്യത്തിനു നേരെ കണ്ണട ച്ചിരിക്കുന്നവരേ പശ്ചിമേഷ്യയിലെ സംഭവങ്ങൾ നിങ്ങളെ യാതൊന്നും പഠിപ്പിക്കുന്നില്ലേ?** തങ്ങ ളുടെ യജമാനൻ താമസിച്ചേ വരൂ എന്നു കരുതി.... ഇരിക്കുന്ന ഭോഷന്മാരാകരുതേ നിങ്ങൾ, അല്ല, നമ്മൾ. **മലങ്കരയിൽ ഐക്യത്തിനുള്ള വഴി ദൈവം തുറുന്നു തന്നിട്ടില്ലേ? കണ്ടിട്ടും എന്തേ അതിനോടു മുഖം തിരിക്കുന്നത്? ദൈവത്തിന്റെ ആത്മാവ് പ്രവർത്തിക്കുന്നതെന്തേ തിരിച്ചറിയാ ത്തത്?** മാർ ഈവാനിയോസിലൂടെ ദൈവം വഴി തുറ ന്നത് നമുക്കുവേണ്ടിയല്ലേ? എന്നിട്ടും എന്തേ ഇവൻ തച്ചന്റെ മകനല്ലേ, ഇവനു ഭ്രാന്താണ്, ഇവൻ ചുങ്ക ക്കാരുടെയും വേശ്യകളുടെയും കൂട്ടാണ്, ഇവനിൽ പിശാചുണ്ട് എന്നൊക്കെ പറഞ്ഞ് രക്ഷകനെ പരി ത്യജിച്ചവരുടെ പിന്മുറക്കാരായി അവൻ അധികാര ക്കൊതിയനാണ്, വഞ്ചകനാണ്, ഗുരു നിന്ദകനാണ്, 'ആടുമോഷ്ടാവാണ്' എന്നൊക്കെ പുലമ്പി ദൈവം മാർ ഈവാനിയോസിലൂടെ തുറന്ന ഐക്യത്തിന്റെ വഴി കാണാതെ പോകുന്നു... **ഓർക്കുക... പരിശുദ്ധാത്മാവിനെതിരായ പാപം ഇഹത്തിലോ പര ത്തിലോ ക്ഷമിക്കപ്പെടുകയില്ലെന്നു ക്രിസ്തുവ ചനം.**

നാസ്തികനായതുകൊണ്ടു മാത്രം അമേരിക്ക യിൽ ഇല്ലിനോയി പ്രോവിൻസിന്റെ ഗവർണ്ണറാകാൻ കഴിയാതെ പോയ വിഖ്യാത ചിന്തകൻ ഇംഗർസോ ളിനെ ഇവിടെ ഉദ്ധരിക്കട്ടെ: **"സത്യം ആരെങ്കിലും പറഞ്ഞേ തീരൂ. പുരോഹിതർക്കതിനനുവാദമില്ല, അവർ പള്ളിയിൽ നിന്നും പുറത്താകും. പ്രഫ സർമാർ അതു പറയാൻ ധൈര്യപ്പെടില്ല. അവർക്ക് ജോലി നഷ്ടപ്പെടും. രാഷ്ട്രീയക്കാർ ഒരിക്കലു മതിന് തുനിയില്ല, അവർ തെരഞ്ഞെടുപ്പിൽ തോല്പിക്കപ്പെടും. പത്രാധിപന്മാർ അതിനു തയാ റാവില്ല, പത്രത്തിന്റെ സർക്കുലേഷൻ കൂപ്പു കുത്തും, കച്ചവടക്കാർക്കതിനാവില്ല, പതിവുകാർ പിണങ്ങും. അഭിജാതവർഗം നാവനക്കില്ല, അവർക്കു സമുദായം ഭ്രഷ്ഠ് കല്പിക്കും. താഴ്ന്ന ജോലിക്കാരുടെ കാര്യം പറയാനുമില്ല, അവരുടെ അന്നമാണ് മുടങ്ങുന്നത്. അതുകൊണ്ട് ഞാൻ ചെയ്യാമെന്നു വച്ചു" അതേ, അതുകൊണ്ട് ഞാനും ഈ കുറിപ്പെഴുതി.**





കവർ സ്റ്റോറി

# ഐക്യതയുടെ ജീവൻ തേടി...

**പ്രൊഫ. ഡോ. അശോക് അലക്സ് ഫിലിപ്പ്**
(പ്രിൻസിപ്പൽ, പീറ്റ് മെമ്മോറിയൽ ട്രെയിനിംഗ് കോളേജ്, മാവേലിക്കര)



സൂക്ഷ്മമായ കണികയിൽ പോലും ഐക്യതയുടെ പൊരുളുണ്ട്. ഒന്നിൽ തന്നെ പൂർണമല്ല. തൊട്ടടുത്തോ, വളരെ അകലത്തോ ഉള്ള ഏതെങ്കിലുമൊരു അപരകണികയാണ് ഏതൊന്നിനെയും പൂർണമാകുന്നത്. മറ്റൊരു തരത്തിൽ പറഞ്ഞാൽ ഒന്നിന് മറ്റൊന്നിനോടുള്ള ബന്ധമാണ് ജീവിതത്തിന്റെ മർമം. ഈ മർമം തിരിച്ചറിഞ്ഞ ജ്ഞാനികളായ പ്രതിഭകൾ പ്രകാശിതമായ ജീവന്റെ ചലനങ്ങൾ ലോകത്തിന് സമ്മാനിക്കുന്നു. ലോകത്തിന് സമ്മാനിക്കുന്നതോ, ലോകത്തിൽ നിന്ന് സ്വീകരിക്കുന്നതോ ആയ എല്ല കാര്യത്തിലും ഐക്യതക്കായുള്ള വെളിപ്പെടുത്തലുകൾ ഉണ്ട്. വിശദീകരണം നൽകാനാവാത്തവിധം വെളിപ്പെട്ട സത്യങ്ങളും, നിഗൂഢമായ മർമങ്ങളുമുണ്ട്. അവയെ തമ്മിൽ ബന്ധിപ്പിക്കുന്നതും ഐക്യതയാണ്.

"യേശുക്രിസ്തുവിന്റെ ശരീരമായ സഭ" എന്ന വെളിപ്പെടുത്തൽ ഐക്യത്തിന് പുതിയ മാനങ്ങൾ നൽകുന്നു. ആവർത്തനം ചെയ്യപ്പെടുന്ന ചോദ്യങ്ങളിലൂടെയും, ആവർത്തിക്കുവാൻ സാദ്ധ്യതയില്ലാത്ത ഉത്തരങ്ങളിലൂടെയും വെളിവാക്കപ്പെടുന്ന അഞ്ച് മേഖലകൾ ഇവിടെ കുറിക്കട്ടെ! തിരുവചനത്തിന് പ്രാധാന്യം നൽകിക്കൊണ്ടുള്ള പ്രവർത്തനങ്ങളിൽ പങ്കാളികളാകുവാൻ തയ്യാറാകേണ്ടതുണ്ട്. വചനത്തിന് മാറ്റവും രൂപഭേദവും ഇല്ലാത്തതിനാൽ വചനക്രമീകൃതമായ ഇടപഴകലുകൾ സഭാ വിശ്വാസികൾക്കായി തുറന്ന് നൽകാവുന്നതാണ്. യുവതീ-യുവാക്കളെ പങ്കെടുപ്പിച്ച് കൊണ്ടുള്ള ഇന്റർചർച്ച് പഠനങ്ങൾക്കും സാധ്യതകൾ ഏറെയാണ്.

- സഭകളുടെ ഉടമസ്ഥതയിലുള്ള കോളേജുകളിലൂടെയുള്ള അക്കാദമിക് പ്രവർത്തനങ്ങൾ സമൂഹത്തിന് ഗുണകരമാണ്. അതുപോലെ "പുതിയ സമൂഹത്തിന്റെ" രൂപപ്പെടലിന് പ്രേരകവുമാണ്. സാമൂഹിക വികസനം (Community Development) ലാക്കാക്കിയുള്ള പ്രവർത്തനങ്ങളിൽ സഭാ ഭേദമന്യേ ഏവർക്കും പങ്കുചേരാവുന്നതാണ്.
- ജീവകാരുണ്യ പ്രവർത്തനങ്ങൾ ഏറ്റെടുത്ത്




ചെയ്യുവാൻ ഒരുപക്ഷേ, പ്രാദേശിക ഇടവകയ്ക്ക് മനുഷ്യ വിഭവശേഷി ഉണ്ടാകണമെന്നില്ല. വിവിധ സഭകൾ ഒരുമിച്ച് ചേരുമ്പോൾ മനുഷ്യവിഭവങ്ങളുടെയും, ഭൗതിക വിഭവങ്ങളുടെയും സമ്മേളനം സാധിക്കുകയും, സമൂഹം സാധൂകരിക്കുന്ന പ്രവർത്തനങ്ങളെ വിപുലപ്പെടുത്തുവാനും കഴിയുന്നു.

- വിശ്വാസപരമായ കാര്യങ്ങളിൽ വ്യത്യസ്തതകൾ ഉണ്ടാകാമെങ്കിലും യേശുക്രിസ്തുവിനെക്കുറിച്ചുള്ള പഠനങ്ങളും, ജീവിതശൈലികൾ അനുവർത്തിക്കാനുള്ള സഹവാസ ക്യാംപുകളും സംഘടിപ്പിക്കുവാൻ കഴിയും. ജീവിതശൈലികൾ കണ്ടെത്തുവാനുള്ള ശ്രമങ്ങളിൽ മണ്ണിനെയും ജലത്തെയും സംരക്ഷിക്കുവാനുള്ള മാർഗങ്ങൾ പഠിപ്പിക്കാവുന്നതാണ്. ഭൂവിഭവങ്ങൾ വിനിയോഗിക്കുന്നതിനുള്ള നൈപുണികൾ ആർജിക്കാവുന്നതാണ്. കർഷകരെ സഹായിക്കുന്നതിനും, വിത്തിനങ്ങൾ സംരക്ഷിക്കുന്നതിനുമുള്ള പദ്ധതികൾ ആസൂത്രണം ചെയ്യാവുന്നതാണ്.
- ഭാഷയും, സാഹിത്യവും സന്തുഷ്ടമാകുന്നതിനുള്ള ശ്രമങ്ങളിൽ വിവിധ സഭകളുടെ പങ്ക് ഉറപ്പിക്കാവുന്നതാണ്. ശ്രേഷ്ഠഭാഷാപദവി നേടിയതിന് ശേഷമുള്ള അനുഭാവന പ്രവർത്തനങ്ങൾ സഭകൾക്ക് ആലോചിച്ച് തീരുമാനിക്കാവുന്നതാണ്.

ചാൾസ് ഡാർവിൻ, പരിണാമസിദ്ധാന്തം രൂപപ്പെടുത്തുന്നതിനും മുൻപ് തന്നെ ജീവന്റെ തുടർച്ചയെയും രൂപഭേദത്തെയും കുറിച്ച് ലാമാർക്ക് വിവരിക്കുന്നുണ്ട്. ജീവിവർഗത്തിന് ഗുണകരമായി തോന്നുന്ന സവിശേഷതകൾ അടുത്ത തലമുറകളിലേക്ക് കൈമാറ്റം ചെയ്യുന്നതായി അദ്ദേഹം നിരീക്ഷിക്കുന്നു. വിവിധ വിശ്വാസസരണികളിലൂടെ നാം സഞ്ചരിക്കുമ്പോഴും നമ്മുടെ ജീവിതങ്ങളെ സമൃദ്ധമാക്കുന്ന വിചാരങ്ങളെയും, വിശുദ്ധ സൂചകങ്ങളെയും കൈമാറ്റം ചെയ്യേണ്ടതുണ്ട്. അത്തരത്തിലുള്ള ചിന്തകളെയും പ്രവർത്തനങ്ങളെയും വിപുലീകരിക്കുന്നതാണ് സഭൈക്യ പ്രസ്ഥാനവും, അതിന്റെ പ്രവർത്തനങ്ങളും!

'യേശുക്രിസ്തു' എന്ന തലയോളം വളരുവാനുള്ള വെമ്പലിൽ ഭിന്നതകളെ മറക്കാവുന്നതാണ്. വൈവിധ്യങ്ങളെ നിലനിർത്തിക്കൊണ്ട് ഐക്യതയുടെ മേച്ചിൽപുറങ്ങൾ കണ്ടെത്തുവാൻ നമുക്ക് വഴിയാകട്ടെ!.





കവർ സ്റ്റോറി

# ഭാരതത്തിലെ മാർത്തോമ്മാ പൈതൃകസഭകൾ ഒന്നാകേണ്ടത് കാലഘട്ടത്തിന്റെ ആവശ്യം

**ഫാദർ ജോർജ് തേക്കടയിൽ**
(ധർമ്മാരാം കോളേജ്, ബംഗളൂർ)



ദൈവം കൂട്ടായ്മയാണ്. സ്നേഹത്തിന്റെ കൂട്ടായ്മ. മനുഷ്യകുലം മുഴുവനും ദൈവത്തോടുചേർന്നുള്ള സ്നേഹത്തിന്റെ കൂട്ടായ്മയിലായിരിക്കണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. സ്നേഹരാഹിത്യം പാപമാണ്. മനുഷ്യനിൽ പാപമുള്ളതിനാൽ എന്നും അനൈക്യത്തിലാകുന്നു. ദൈവത്തിന് മനുഷ്യരോടുള്ള സ്നേഹത്തിന്റെ അടയാളമാണ് സ്വപുത്രനെ തന്നെ ലോകത്തിന്റെ മോചനദ്രവ്യമായി നല്കിയതും തന്റെ സഭയെ കൂട്ടായ്മയുടെയും രക്ഷയുടെയും കൂദാശയായി ലോകത്തിൽ സ്ഥാപിച്ചതും, യുഗാന്ത്യം വരെ രക്ഷണ്യവ്യാപാരം തുടരുന്നതിന് സഹായകനായ പരിശുദ്ധാത്മാവിനെ നല്കിയതും. ദൈവം ഒരു സഭയെ സ്ഥാപിച്ചിട്ടുള്ളൂ. മനുഷ്യൻ അതിനെ പല സഭകളിലാക്കി തങ്ങളുടെ യുക്തമനുസരിച്ച് കൊണ്ടുപോകുന്നു. പിതാവായ ദൈവത്താൽ അയയ്ക്കപ്പെട്ടവനായ പുത്രൻതമ്പുരാൻ തന്റെ സഭയെ ഭൂമിയിൽ സ്ഥാപിക്കാനും സുവിശേഷം പ്രസംഗിക്കാനുമായി തന്റെ ദൗത്യം അപ്പസ്തോലന്മാരെ ഭരമേല്പിച്ചു. യേശുക്രിസ്തു കർത്താവും ദൈവവുമെന്ന് കണ്ട്, കേട്ട്, തൊട്ടറിഞ്ഞവനായ തോമസ് അപ്പസ്തോലനാണ് ഭാരതത്തിൽ ക്രിസ്തു സഭയെ സ്ഥാപിക്കാനും സുവിശേഷം പ്രഘോഷിക്കാനും നിയോഗം ലഭിച്ചത്. എന്നാൽ ഭാരതസഭാചരിത്രം കലഹങ്ങളുടെയും ഭിന്നതകളുടെയും കൂടി ചരിത്രമാണ്. ഓരോ കൂട്ടരും അവരവരുടെ ഭാഗത്തെ ന്യായീകരിച്ചുകൊണ്ടിരിക്കുമ്പോൾ സത്യം തന്നെയായ ദൈവത്തെ മനുഷ്യൻ തോല്പിച്ചുകൊണ്ടിരിക്കുന്നു. സാർവത്രിക സഭാചരിത്രത്തിൽ അനൈക്യങ്ങളും ചേരിതിരിവുകളും ആഗോള പ്രതിഭാസമാണെങ്കിലും ഐക്യത്തിനുവേണ്ടിയുള്ള ദാഹം പൊതുവെ എല്ലാവരിലുമുണ്ടെന്ന് പ്രതീക്ഷയ്ക്കു വക നല്കുന്നു. ഈ കുറിപ്പുകൾ മാർത്തോമ്മാ പൈതൃകമുള്ള സഭകളുടെ ഐക്യവുമായി ബന്ധപ്പെട്ടുള്ള ചില ചിതറിയ ചിന്തകളാണ് പങ്കുവയ്ക്കാൻ ആഗ്രഹിക്കുന്നത്.

### 1. സുവിശേഷീകരണവും അജപാലനവും സഭയുടെ അടിസ്ഥാന ദൗത്യങ്ങൾ

മൂലക്കല്ലായ ക്രിസ്തുവിൻമേലും അപ്പസ്തോലന്മാരും പ്രവാചകന്മാരുമായ അടിത്തറമേലും പണിതുയർത്തപ്പെട്ട്, ക്രിസ്തുവിൽ ഭവനമൊന്നാകെ സമന്വയിക്കപ്പെട്ടതാണ് സഭ. ഈ ഭവനത്തിന്റെ പ്രത്യേകത അത് ജീവനുള്ളതും എപ്പോഴും വളർന്നുകൊണ്ടിരിക്കുന്നു എന്നുള്ളതുമാണ് (എഫേ. 2:19-22). ഒരു കടുകുമണിയിൽ നിന്ന് വൻവൃക്ഷമായും, മുഴുവൻ അരിമാവിനെയും പുളിപ്പിക്കുന്ന പുളിമാവുപോലെയുമാകണം സഭ സമൂഹത്തിൽ വർത്തിക്കുവാനെന്ന് കർത്താവ് ഓർമ്മിപ്പിക്കുന്നു. അപ്പസ്തോലന്മാരെ കർത്താവ് ഏല്പിച്ച പ്രത്യേക ദൗത്യം ലോകം മുഴുവനും സുവിശേഷം പ്രഘോഷിക്കുക എന്നതും (മർക്കോ 16:14-18), തന്റെ ആടുകളെ മേയിക്കുക (മത്താ 16:18-20); (യോഹ 21:15-19) എന്നതുമായിരുന്നു. സുവിശേഷം പ്രഘോഷിക്കാൻ പറയു

ന്നത് എല്ലാ അപ്പസ്തോലന്മാർക്കുമുള്ള തുല്യമായ ഉത്തരവാദിത്വമാകുമ്പോൾ, അജപാലനദൗത്യം പത്രോസ് വഴിയാണ് നൽകപ്പെടുന്നത്. മറിച്ച് എന്തെല്ലാം ഭാഷ്യങ്ങൾ നൽകിയാലും ബൈബിൾ പറയുന്നത് ആർക്കും നിഷേധിക്കാനാവില്ലല്ലോ.

**2. പീഡിതസഭയും സാമ്രാജ്യത്വസഭയും മാർത്തോമ്മാശ്ലീഹായുടെ ഭാരതസഭയും**

ഏകദേശം നാലാം നൂറ്റാണ്ടിന്റെ പകുതിയോടെ ക്രിസ്തീയ സഭയ്ക്ക് സ്വാതന്ത്ര്യം നൽകി റോമൻ ചക്രവർത്തിയായിരുന്ന കോൺസ്റ്റന്റൈൻ ഉത്തരവും പുറപ്പെടുവിച്ചു. ഇത്രയും കാലം പീഡനങ്ങളിലൂടെ കടന്നുപോയ സഭ സ്വാതന്ത്ര്യത്തിന്റെ ശുദ്ധവായു ശ്വസിക്കാനാരംഭിച്ചു. സാമ്രാജ്യത്വത്തിൽ ക്രിസ്തുമതം ഔദ്യോഗിക മതമായി. നാലാം നൂറ്റാണ്ടിന്റെ അവസാനത്തോടെ പാശ്ചാത്യവും പൗരസ്ത്യവുമായി റോമാസാമ്രാജ്യം വിഭജിക്കപ്പെട്ടപ്പോൾ സഭയിലും പാശ്ചാത്യ-പൗരസ്ത്യ വേർതിരിവുകളുണ്ടായി. പേർഷ്യയിലെയും ഭാരതത്തിലെയും സഭകളും പൗരസ്ത്യസഭകളുടെ കൂട്ടത്തിൽ എണ്ണപ്പെട്ടു. റോമാ മാർപാപ്പയും സഭാധികാരികളും ഇടയന്മാർ എന്നതിലുപരി സാമ്രാജ്യത്തിലെ ഭരണാധിപന്മാരായി മാറി. അജപാലനം ശുശ്രൂഷയെന്ന തലത്തിൽ നിന്ന് അധികാരമെന്ന തലത്തിലേയ്ക്കു മാറി. 15-ാം നൂറ്റാണ്ടു മുതൽ പാശ്ചാത്യ സഭയിൽ പ്രൊട്ടസ്റ്റന്റിസത്തിന്റെ രൂപത്തിൽ വലിയ പിളർപ്പുണ്ടായി. തുടർന്ന് വിവിധ യൂറോപ്യൻ രാജ്യങ്ങൾ തെക്കേ അമേരിക്ക, ഏഷ്യ, ആഫ്രിക്ക വൻകരകളിലേയ്ക്ക് അവരുടെ സാമ്രാജ്യത്വ മേധാവിത്വത്തിന്റെ ഭാഗമായി പോയപ്പോൾ സഭയും മിഷൻ പ്രവർത്തനത്തിന്റെ ഭാഗമായി ഈ നാടുകളിലേയ്ക്ക് പോയി. സമൂഹത്തിൽ പുളിമാവുപോലെ പ്രവർത്തിച്ച് സുവിശേഷം അറിയിക്കേണ്ട സഭ സാമ്രാജ്യത്വത്തിന്റെ ഭാഗമായി വെട്ടിപ്പിടിക്കലിന്റെ ശൈലി തുടർന്നു.

ഭാരതസഭയിലും ഒട്ടേറെ പരിണിതഫലങ്ങളുണ്ടായ പോർച്ചുഗീസ് മിഷനറി പ്രവർത്തനങ്ങൾ ഒടുവിൽ സഭയിൽ അനൈക്യത്തിനു കാരണമായി. ഒന്നായിരുന്ന മാർത്തോമ്മാ നസ്രാണി സമൂഹം ഉദയംപേരൂർ സുന്നഹദോസിനെ തുടർന്നുണ്ടായ കൂനൻകുരിശു സത്യത്തോടെ രണ്ട് ചേരികളിലായി മാറി. പഴയകൂർ സമൂഹം റോമാ മാർപാപ്പയോടു ചേർന്നപ്പോൾ പോർച്ചുഗീസ് മിഷനറിമാരുടെ അധീനതയിലായി. പുത്തൻകൂർ സമൂഹം അക്കദിയാക്കോന്റെ നേതൃത്വത്തിൽ വന്നപ്പോൾ സാർവ്വത്രികസഭയോടുള്ള ബന്ധം മുറിക്കപ്പെട്ടു. പിന്നീടുള്ള കാലങ്ങൾ മാർത്തോമ്മാ നസ്രാണി സഭയിൽ വിഭജനങ്ങളുടെ കാലമായിരുന്നു. 18-ാം നൂറ്റാണ്ടോടുകൂടി അന്തോക്യൻ മേധാവിത്വത്തിൽവന്ന പുത്തൻകൂർ വിഭാഗത്തിൽ ആംഗ്ലീക്കൻ മിഷനറി സ്വാധീനംമൂലം നവീകരണകക്ഷിക്കാർ (ഇന്നത്തെ മാർത്തോമ്മാസഭ) രൂപപ്പെട്ടു. കുറെയേറെ പേർ ഇന്നത്തെ സി.എസ്.ഐ. സഭയുടെ ഭാഗമായി മാറി. കുറെപേർ തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയുടെ ഭാഗമായി. അന്ത്യോക്യൻ യാക്കോബായ പാത്രിയാർക്കീസിന്റെ മേധാവിത്വമിഷ്ടപ്പെടാതെ 1912-ൽ മെത്രാൻ കക്ഷി, ബാവാക്കക്ഷി (ഇന്നത്തെ മലങ്കര ഓർത്തഡോക്സ്, മലങ്കര യാക്കോബായ) എന്നിങ്ങനെ രണ്ടു വിഭാഗങ്ങളിലായി. മാർത്തോമ്മാ സഭയിൽ നിന്നും ഇവാഞ്ചലിക്കൽ സഭ എന്നപേരിൽ വിഭജനമുണ്ടായി. പഴയകൂർ സമൂഹത്തിൽ തൃശൂർ കേന്ദ്രമാക്കി പൗരസ്ത്യ കൽദായസഭ (സുറായി സഭ) രൂപപ്പെട്ടു. അങ്ങനെ മാർത്തോമ്മാ ശ്ലീഹായുടെ അപ്പസ്തോലിക പൈതൃകം പേറുന്ന 8 സഭകളെങ്കിലും ഭാരതസഭയിലുണ്ട്. ഇതുകൂടാതെ പെന്തക്കൊസ്തൽ സെക്ടുകളിലേക്ക് കുടിയേറിയ മാർത്തോമ്മാ നസ്രാണി സഭാംഗങ്ങൾ അനേകായിരങ്ങൾ വരും. ചുരുക്കത്തിൽ പോർച്ചുഗൽ സഭയും, അന്ത്യോക്യൻ സഭയും ആംഗ്ലിക്കൻ സഭയും ചേർന്ന് മാർത്തോമ്മാ ശ്ലീഹായുടെ ഭാരതസഭയെ അനേകം ചേരികളിലാക്കി. ഇവ മൂന്നുസഭകളും പത്രോസ് ശ്ലീഹായുടെ അപ്പ്സ്തോലിക പൈതൃക സഭകളാണ്.

1930-ൽ മലങ്കര ഓർത്തഡോക്സ് സഭയിലെ ബഥനിയുടെ മെത്രാപ്പോലീത്താ ആയിരുന്ന മാർ



ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ മലങ്കര സഭയിലെ ഒരു വിഭാഗം സാർവ്വത്രിക സഭാ കൂട്ടായ്മയോട് പുനരൈക്യപ്പെടുകയുണ്ടായി. ഐക്യം ഭാഗികമായി നടന്നതെയുള്ളൂ എങ്കിലും, ഭാരതസഭ സത്യസഭയെ മനസ്സിലാക്കി സത്യത്തിന്റെ പൂർണ്ണതയായ ക്രിസ്തുവിന്റെ ഹിതം പ്രാവർത്തികമാക്കുമെന്ന പ്രത്യാശയാണുള്ളത്.

**3. മാർത്തോമ്മാശ്ലീഹായുടെ പൈതൃകമുള്ള സഭകൾ വീണ്ടും ഒന്നാകണം**

പത്രോസ് ശ്ലീഹായ്ക്ക് യേശുക്രിസ്തു രണ്ട് ഉത്തരവാദിത്വങ്ങൾ നല്കി. ഒന്ന് മറ്റ് ശിഷ്യന്മാരോടൊപ്പം സുവിശേഷം പ്രസംഗിക്കാനുള്ള ഉത്തരവാദിത്വം. രണ്ടാമത് മറ്റ് ശിഷ്യന്മാരുടെ നേതാവ് എന്ന ഉത്തരവാദിത്വം. ശിഷ്യന്മാരെ സ്നേഹത്തിൽ ഒന്നിപ്പിക്കാനുള്ള ഉത്തരവാദിത്വമായിരുന്നു അത്. പത്രോസിന്റെ പിൻഗാമിയുടെ ഉത്തരവാദിത്വം ഇതുതന്നെയാണ്. മാർപാപ്പയെ ലോകം പ്രതീക്ഷയോടെ എന്തുകൊണ്ടാണ് ഉറ്റുനോക്കുന്നത്. ലോകനേതാക്കന്മാർ അദ്ദേഹത്തിന്റെ ഉപദേശത്തിനും പ്രബോധനങ്ങൾക്കും കാതോർക്കുന്നതെന്തുകൊണ്ടാണ്? വിവിധ സഭകളുടെ തലവന്മാർ ഔദ്യോഗികമായും അനൗദ്യോഗികമായും അദ്ദേഹത്തെ സന്ദർശിക്കുന്നതെന്തുകൊണ്ടാണ്? ലോകത്തിൽ യുദ്ധവും കലഹവും ഉണ്ടാകുമ്പോൾ മാർപാപ്പയുടെ വാക്കുകളെ എന്തിനാണ് ലോകം ശ്രദ്ധിക്കുന്നത്? ഇവയെല്ലാം ദൈവീകപദ്ധതിയുടെ ഭാഗമാണെന്നു കൂടി ചിന്തിക്കുന്നതല്ലേ നല്ലത്? യേശുക്രിസ്തുവിനും അവന്റെ സഭയ്ക്കും മാത്രമെ ഭൂമിയുടെ ഉപ്പും ലോകത്തിന്റെ പ്രകാശവുമാകാൻ സാധിക്കൂ.



ഏതു സഭയാണെങ്കിലും ഐക്യം പൂർണ്ണമാകണമെങ്കിൽ റോമിന്റെ മെത്രാനോടു ചേർന്നുള്ള ഐക്യത്തിലൂടെ മാത്രമെ അതു സാധ്യമാകൂ. കത്തോലിക്കാ സഭയിൽ പലർക്കും തെറ്റുകൾ പറ്റിയിട്ടുണ്ട്. പക്ഷെ ക്രിസ്തുവിന്റെ സഭയ്ക്ക് ഒരിക്കലും തെറ്റുപറ്റുകയില്ല. രണ്ടായിരാമാണ്ടിൽ പരിശുദ്ധനായ ജോൺപോൾ രണ്ടാമൻ മാർപാപ്പ കത്തോലിക്കാ സഭ വഴി ലോകത്തോടും, മറ്റ് സഭകളോടും ഉണ്ടായിട്ടുള്ള തെറ്റുകൾക്ക് പരസ്യമായി മാപ്പ് പറഞ്ഞത് വെറും ആലങ്കാരികമായിട്ടെടുക്കേണ്ടതല്ല. അതൊരു വലിയ സൂചനയായിരുന്നു.

ഭാരതസഭയിൽ സുവിശേഷീകരണം യാഥാർത്ഥ്യമാകണമെങ്കിൽ ഭാരതത്തിലെ ക്രൈസ്തവ സഭകൾ ഒന്നിക്കേണ്ടതുണ്ട്. 17-ാം നൂറ്റാണ്ടിനു മുൻപുണ്ടായിരുന്ന അവസ്ഥയിൽ ഒന്നിക്കുക എന്നത് ഉട്ടോപ്യൻ യാഥാർത്ഥ്യമാണ്. പക്ഷെ ഒരു വിശ്വാസത്തിലും ധാർമ്മികപ്രബോധനത്തിലും ഒന്നായിക്കൊണ്ട്, അതായത് വിശ്വാസം, സന്മാർഗ്ഗം, കൂദാശകൾ, ഹയരാർക്കി തുടങ്ങിയ കാര്യങ്ങളിൽ ഐക്യവും, ആരാധനക്രമം, ആദ്ധ്യാത്മികത, ദൈവശാസ്ത്രം, ശിക്ഷണക്രമം, പാരമ്പര്യങ്ങൾ എന്നിവയിൽ വൈവിധ്യങ്ങൾ ........... ഒന്നിപ്പ് യാഥാർത്ഥ്യമാക്കേണ്ടതുണ്ട്. ഈ ഐക്യം കാലഘട്ടം ആവശ്യപ്പെടുന്നു. കാലഘട്ടം നല്കുന്ന സൂചനകളെ മാർത്തോമ്മാ നസ്രാണി സഭ അവഗണിച്ചാൽ അടുത്ത തലമുറകൾ അതിന് വലിയ വില നൽകേണ്ടിവരും.

**4. മാർത്തോമ്മാ നസ്രാണി പാരമ്പര്യമുള്ള സഭയിൽ ഐക്യത്തിന് തടസ്സമായി നില്ക്കുന്ന ചില ഘടകങ്ങൾ**

**i. പാശ്ചാത്യവും പൗരസ്ത്യവും കെട്ടുപിണഞ്ഞു കിടക്കുന്ന അവസ്ഥ**

വിശ്വാസവും ദൈവശാസ്ത്ര ചിന്തകളും തമ്മിൽ പരസ്പരപൂരകമാണെങ്കിലും, രണ്ടും തമ്മിൽ വ്യത്യാസമുണ്ട്. വിശ്വാസത്തിന്റെ ബഹിർസ്ഫുരണവും വ്യാഖ്യാനവുമാണ് ദൈവശാസ്ത്രം. കിഴക്കും പടിഞ്ഞാറും തമ്മിൽ ആദിമകാലത്ത് വിശ്വാസത്തിൽ വ്യത്യാസമുണ്ടായിരുന്നില്ല. എന്നാൽ ചിന്താഗതികളിൽ വ്യത്യാസമുണ്ടായിരുന്നു. ഐക്യമെന്നാൽ ഐക്യരൂപ്യമാണ് എന്ന് ഒരുകൂട്ടർ തെറ്റിദ്ധരിച്ചത് സഭയിൽ അനൈക്യത്തിന് കാരണമായി. ലോകത്തിന്റെ വൈവിധ്യം പ്രപഞ്ചത്തിന്റെ വൈവിധ്യം ഇവ നാം കണക്കിലെടുക്കേണ്ടതുണ്ട്. ഒരു മനുഷ്യശരീരം പോലും വൈവിധ്യങ്ങൾ നിറഞ്ഞതല്ലേ? സഭയിലെ വൈവിധ്യങ്ങളെ അംഗീകരിക്കുക. വൈവിധ്യങ്ങളെ അംഗീകരിക്കാതിരുന്നതാണ് ഒരു കാലഘട്ടത്തിൽ സഭയിലെ ഭിന്നതകൾക്ക് കാരണമായത്. വിശ്വാസം ദൈവത്തിന്റെ ദാനമാണ്. അതു മനുഷ്യർക്ക് ഇഷ്ടാനുസരണം മാറ്റിമറിക്കാനാവില്ല.

പാശ്ചാത്യചിന്താഗതികളും പൗരസ്ത്യ ചിന്താഗതികളും സഭയുടെ ഐക്യത്തിന്റെ പൂർണ്ണതയ്ക്ക് ആവശ്യമാണ്. മനുഷ്യശരീരത്തിലെ ഈ രണ്ട് അവയവങ്ങൾപോലെ സഭാഗോത്രത്തിലും പാശ്ചാത്യ പൗരസ്ത്യ ചിന്താഗതികൾ അനിവാര്യമാണ്.

### ii. സഭൈക്യമെന്നാൽ ലയനമാണെന്ന ചിന്ത

സഭൈക്യം ലയനമല്ല. ഒരു സഭ മറ്റൊന്നിനെ വഴങ്ങുന്നില്ല. സഭയെന്നാൽ സമുദായമോ രാഷ്ട്രീയ പ്രസ്ഥാനമോ ആയി ചിലർ തെറ്റിദ്ധരിക്കുന്നു. സഭൈക്യത്തിൽ ആരും ആർക്കും അധീനരാവുകയോ ആരും ആർക്കും അധീനരാവുകയോ, ആരും ആർക്കും മുകളിലാവുകയോ ചെയ്യുന്നില്ല. ഒരു സഭയുടെ പൈതൃകങ്ങളോ, ദൈവശാസ്ത്രചിന്തകളോ, ആരാധനക്രമമോ, അച്ചടക്കമോ നഷ്ടമാകുന്നില്ല. മറ്റു സഭകളിലുള്ള നന്മകൾ ഇഷ്ടമെങ്കിൽ സ്വീകരിക്കാം. അത്രമാത്രം.

### iii. സംവാദങ്ങളുടെയും പരസ്പരമുള്ള പഠനങ്ങളുടെയും കുറവ്

മറ്റൊരു സഭയെ മുൻവിധികളോടെ സമീപിക്കുന്നവർക്ക് ഒരിക്കലും ഐക്യത്തിലേക്ക് നീങ്ങാനാവില്ല. ഓരോ സഭയ്ക്കും അവരവരുടേതായ ന്യായങ്ങളുണ്ട്. സത്യം ദൈവമാണ്. സത്യാന്വേഷണത്തിലൂടെ മാത്രമെ യഥാർത്ഥ സത്യം മനസ്സിലാക്കാനാവൂ. ദൈവം സ്നേഹമാണ്. സ്നേഹത്തിന്റെ വഴിയിലൂടെ മാത്രമെ സത്യത്തെ മനസ്സിലാക്കാനാവൂ. അവരവരുടെ സഭയെക്കുറിച്ച് പഠിക്കുന്നതോടൊപ്പം മറ്റു സഭകളെകുറിച്ചും പഠിക്കാൻ താല്പര്യമെടുക്കണം. മറ്റു സഭകളെ ശത്രുക്കളായി കാണുന്ന ശൈലി മാറണം. എല്ലാ ക്രൈസ്തവരും ആഗ്രഹിക്കുന്ന ലക്ഷ്യം സ്വർഗ്ഗമാണ്. ഡയലോഗിന്റെ മാർഗ്ഗമാണ് സത്യ മറിയാനുള്ള ഒരു നല്ല മാർഗം. കത്തോലിക്കാ സഭയോട് സംവാദങ്ങൾ നടത്തുന്നതോടൊപ്പം, മാർത്തോമ്മാ പൈതൃകമുള്ള വിവിധ സഭകളോട് സംവാദം നടത്തുവാൻ സഭകൾ മുമ്പോട്ട് വരണം. കാരണം മാർത്തോമ്മാ പൈതൃകമുള്ള സഭകൾ ഒരേ പൈതൃകത്തിനവകാശികളാണ്. സ്വന്തം സഹോദരങ്ങളാണ്. അഭിപ്രായ വ്യത്യാസങ്ങളുണ്ടായപ്പോൾ സഹോദരങ്ങൾ തമ്മിൽ മാറി താമസിക്കുക സ്വാഭാവികമാണല്ലോ. മാർത്തോമ്മാ നസ്രാണി പാരമ്പര്യമുള്ള സഭകളുടെ അവസ്ഥയും ഇതേപോലെയാണ്.

### iv. ചരിത്രം വളച്ചൊടിക്കുന്ന ശൈലി

അവരവരുടെ നിലനില്പിനുവേണ്ടി കേരളസഭയുടെ ചരിത്രത്തെ പലപ്പോഴും വളച്ചൊടിച്ചിട്ടുണ്ട്. ഇത് ചരിത്രത്തോടും വരും തലമുറയോടും ചെയ്യുന്ന വലിയ അപരാധമാണ്. കോടതിയിൽ കേസുകൾ ജയിക്കാൻ വേണ്ടി പലപ്പോഴും ചരിത്രസത്യങ്ങളെ മൂടിക്കളയാറുണ്ട്, ചരിത്രം ആത്മനിഷ്ഠമെന്നതിനെക്കാൾ വസ്തുനിഷ്ഠമാകണം, നിഷ്പക്ഷമാകണം.

### v. എല്ലാ സഭകളിലും സഭൈക്യം ഇഷ്ടപ്പെടാത്ത ഒരു കൂട്ടരുണ്ട്.

സഭൈക്യത്തിന് എന്നും തടസ്സം നിൽക്കുന്നത് കുറച്ച് തടസ്സവാദികളാണ്. യേശുക്രിസ്തുവിനെ ഉൾക്കൊള്ളാൻ ഇന്നേവരെ ഇക്കൂട്ടർക്കു സാധിച്ചിട്ടില്ല. ചുങ്കക്കാരേയും വേശ്യകളേയും പാപികളേയും ഉൾക്കൊണ്ടവനാണ് ക്രിസ്തു. 'ഞാൻ പിടിക്കുന്ന മുയലിന് രണ്ട് കൊമ്പ്' എന്ന ശൈലിയിലുള്ളവരെ എല്ലാ സഭകളും ഒഴിവാക്കേണ്ടതാണ്. ഇക്കാര്യത്തിൽ മെത്രാന്മാരും, വൈദികരുമൊക്കെയുണ്ട്. വിട്ടുവീഴ്ചകൾ ചെയ്യാനോ, എളിമയുടെ തലത്തിലേയ്ക്ക് ഇറങ്ങിവരാനോ, വിശാലഹൃദയത്തോടെ എല്ലാവരെയും ഉൾക്കൊള്ളാനോ, യേശുക്രിസ്തുവിന്റെ ഹൃദയവിശാലതയെ അംഗീകരിക്കാനോ സഭയുടെ സാർവത്രിക സ്വഭാവത്തെ മനസ്സിലാക്കാനോ ഇക്കൂട്ടർക്കും സാധിക്കുന്നില്ല.

### vi. കത്തോലിക്കാ സഭയിലെ വൈദിക ബ്രഹ്മചര്യം സഭൈക്യത്തിന് തടസ്സമാകുന്നുണ്ടോ?

സഭയിൽ വൈദിക ബ്രഹ്മചര്യം പിൽക്കാലത്തുണ്ടായ സംവിധാനമാണ്. കത്തോലിക്കാസഭയിൽ തന്നെ ഒട്ടുമിക്ക പൗരസ്ത്യസഭകളും വിവാഹിക പട്ടക്കാരുള്ളവയാണ്. ഓരോ സഭയും അതതിന്റെ പാരമ്പര്യങ്ങളും പൈതൃകങ്ങളും കാത്തു സംരക്ഷിക്കണമെന്നതാണ് കത്തോലിക്കാസഭയുടെ പ്രബോധനം.

### vii. അധികാരമോഹവും ധനമോഹവും

സഭൈക്യത്തിന് തടസ്സം നിൽക്കുന്ന പ്രധാന ഘടകങ്ങളിലൊന്ന് അധികാരമോഹവും ധനമോഹവുമാണെന്നതിന് സംശയമൊന്നുമില്ല. ഓരോ സഭയും മത്സരിച്ച് മെത്രാന്മാരെ വാഴിക്കുന്നതും, പണം കൊടുത്തും വാങ്ങിയും മെത്രാന്മാരെ വാഴിക്കുന്നതുമൊക്കെ ക്രിസ്തീയ ചൈതന്യത്തിനെതിരാണ്. ഇതൊക്കെ സഭയുടെ ജീർണ്ണ അവസ്ഥയെ എടുത്തു കാണിക്കുന്നു. യേശുക്രിസ്തുവിനെ ഉൾക്കൊള്ളാൻ, അവന്റെ പ്രബോധനങ്ങളെ മനസ്സിലാക്കാൻ സഭകളുടെ ഉന്നത സ്ഥാനങ്ങളിലുള്ളവർക്കു പോലും സാധിക്കുന്നില്ല എന്നതാണ് ഏറ്റവും പരിതാപകരമായ കാര്യം.



## viii. റോമാ മാർപാപ്പ എല്ലാം അടക്കി വാഴുന്നുവെന്ന ചിന്ത

റോമാ മാർപാപ്പ പത്രോസിന്റെ പിൻഗാമിയാണ്. സമൻമാരിൽ മുൻപനും, സ്നേഹത്തിൽ സഭയെ ഒന്നിപ്പിക്കുന്നവനുമാണ്. ശുശ്രൂഷകരിൽ പ്രധാനിയാണ്. ഒരു സഭയുടെയും അധികാര അവകാശങ്ങളെ കൈയ്യേറുന്ന വ്യക്തിയല്ല. സഭയിലെന്നല്ല, ലോകത്തിൽ പോലും ഒരു അവസാനവാക്ക് പറയാൻ പറ്റിയ ധാർമ്മികചൈതന്യമുള്ള സ്ഥാനത്തുള്ളയാളാണ്. ഒരു സഭയ്ക്കും റോമിന്റെ മെത്രാൻ സ്ഥാനം ഒരു ഭീഷണിയാവില്ല. കഴിഞ്ഞ ഒരു കാലഘട്ടത്തിൽ കത്തോലിക്കാ സഭയുടെ ഭാഗത്തും തെറ്റുകളുണ്ടായിട്ടുണ്ട്. കാര്യങ്ങൾ കുറെക്കൂടെ എല്ലാവർക്കും മനസ്സിലായി. റോമാ മാർപാപ്പ ആരെയും അടക്കി വാഴില്ല എന്നുതന്നെ ഉറപ്പാക്കാം.

## ഉപസംഹാരം

സഭൈക്യരംഗത്ത് ഇക്കാലഘട്ടത്തിൽ കുറെക്കൂടെ നവോന്മേഷം ഉണ്ടായിട്ടുണ്ട്. ഫ്രാൻസിസ് മാർപാപ്പ അതിന് വലിയൊരു പ്രചോദനമായിട്ടുണ്ട്. 2014 നവംബർ 28 മുതൽ 30 വരെ തുർക്കിയിൽ സന്ദർശനം നടത്തിയപ്പോൾ ഇസ്താംബുൾ പാത്രിയാർക്കീസുമായി നടന്ന കൂടിക്കാഴ്ചയിൽ മാർപാപ്പ പറഞ്ഞു : "ഇപ്പറയുന്നതിന്റെ അർത്ഥം ഒരു വിഭാഗം മറ്റേ വിഭാഗത്തിന് വിധേയമാകണം എന്നല്ല. എല്ലാ വ്യത്യാസങ്ങളും ഇല്ലാതാക്കണം എന്നുമല്ല ഉദ്ദേശിക്കുന്നത്. നാം ആഗ്രഹിക്കുന്ന പൂർണ്ണമായ ഐക്യത്തിലെത്താൻ, നാം പങ്കുവയ്ക്കുന്ന വിശ്വാസം എറ്റുപറയണമെന്നല്ലാതെ, വേറെ യാതൊരുപാധിയും അടിച്ചേൽപ്പിക്കാൻ കത്തോലിക്കാസഭ ഉപദേശിക്കുന്നില്ല. കത്തോലിക്കാസഭ ആഗ്രഹിക്കുന്ന ഏറ്റവും പ്രധാനപ്പെട്ട കാര്യം റോമിന്റെ മെത്രാൻ എന്ന നിലയ്ക്ക് ഞാൻ തേടുന്ന കാര്യം, ഓർത്തഡോക്സ് സഭകളുമായുള്ള കൂട്ടായ്മയാണ്. "സ്നേഹത്തിൽ ആധ്യക്ഷ്യം വഹിക്കുകയാണ് കത്തോലിക്കാസഭ ചെയ്യുന്നത്".

മലങ്കര ഓർത്തഡോക്സ് സഭയുടെ തലവൻ പരി. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ റോമിൽ മാർപാപ്പയുമായുള്ള കൂടിക്കാഴ്ചയിൽ പറയുകയുണ്ടായി : "വി. മാർത്തോമ്മാ ശ്ലീഹായുടെ അപ്പസ്തോലിക പിൻതുടർച്ചയെ വിശ്വാസപൂർവ്വം പിൻപറ്റുന്ന മലങ്കര ഓർത്തഡോക്സ് സഭ, നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ തിരുഹിതപ്രകാരം എല്ലാ ക്രിസ്തീയ സഭകളുടെയും വിശാല ഐക്യത്തിനായി നിലകൊള്ളുന്നു. മാർത്തോമ്മാ പൈതൃകമുള്ള എല്ലാ ക്രിസ്ത്യാനികളും ഒന്നാകണം എന്ന സവിശേഷമായ ഒരു സ്വപ്നം എനിയ്ക്കുണ്ട്".

മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകമുള്ള സഭകൾ ഒരു മേലദ്ധ്യക്ഷന്റെ കീഴിൽ ഒന്നാകുന്നതിനെക്കുറിച്ചുള്ള ചോദ്യത്തിന് മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ മറുപടി ഇപ്രകാരമായിരുന്നു : "ഈ സ്വപ്നപൂർത്തീകരണത്തിന് ഏതെല്ലാം വിട്ടുവീഴ്ചകൾ മലങ്കര കത്തോലിക്കാ സഭയുടെ ഭാഗത്തുനിന്ന് ആവശ്യമാണോ അതുചെയ്യാൻ നമ്മൾ സന്നദ്ധമാണ്. മലങ്കര കത്തോലിക്കാ സഭയുടെ ഇപ്പോഴത്തെ അദ്ധ്യക്ഷൻ എന്ന നിലയിൽ എനിക്ക് ഈ സഭകൾ പൊതുവായി മുന്നോട്ടുവയ്ക്കുന്ന മേലദ്ധ്യക്ഷന്റെ കീഴിൽ സഭാശുശ്രൂഷ ചെയ്യുവാൻ പരിപൂർണ്ണ സന്തോഷമേയുള്ളൂ... മലങ്കരസഭയുടെ പൊതുവായ ഐക്യത്തിന് എന്റെ ഇപ്പോഴത്തെ സ്ഥാനം ഒരു തടസ്സമായി നില്ക്കുന്നുവെങ്കിൽ ആ സ്ഥാനം ഒഴിയുവാൻ എനിക്ക് പരിപൂർണ്ണസമ്മതമാണ്.

സഭാദ്ധ്യക്ഷന്മാരെല്ലാവരും സഭൈക്യമെന്ന സ്വപ്നം യാഥാർത്ഥ്യമാകുന്നതിനാഗ്രഹിക്കുന്നവരാണ്. സഭയിലെ പിതാക്കന്മാരും, വൈദികരും, സന്ന്യസ്തരും അൽമായ വിശ്വാസികളുമെല്ലാം ഒരേ മനസ്സോടെ ഈ ലക്ഷ്യപൂർത്തിക്കായി പ്രയത്നിക്കുകയും പ്രാർത്ഥിക്കുകയും വേണം. ദൈവാത്മാവിന്റെ ഇടപെടലുണ്ടെങ്കിൽ മാത്രമെ സഭൈക്യം യാഥാർത്ഥ്യമാവുകയുള്ളൂ. ആത്മാവ് ഇടപെട്ടാൽ അനൈക്യ ത്തിന്റെ അതിർവരമ്പുകൾ ഇല്ലാതാകും. അതിന് എല്ലാ ക്രൈസ്തവസമൂഹങ്ങളും ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും, സഭൈക്യമെന്ന വലിയ സ്വപ്നം മനുഷ്യരുടെ മാത്രമല്ല, കർത്താവായ യേശുക്രിസ്തുവിന്റെയും സ്വപ്നമാണെന്ന തിരിച്ചറിവിലേക്ക് എത്തുകയും വേണം. യേശുവിൽ വിശ്വസിക്കുന്നവർ ഒന്നായാൽ മാത്രമെ, ലോകം മുഴുവനും യേശുവിൽ ഒന്നാകുകയുള്ളൂ എന്ന തിരിച്ചറിവ് എല്ലാവർക്കുമുണ്ടാകണം. കാലഘട്ടത്തിന്റെ അടയാളങ്ങളെ ക്രൈസ്തവ സഭകൾ തിരിച്ചറിയേണ്ടിയിരിക്കുന്നു.





# ആഘോഷമാക്കേണ്ട യുവത്വം

**റവ. ഡോ. മാത്യു ജേക്കബ് തിരുവാലിൽ ഒ.ഐ.സി.**
സെക്രട്ടറി, കെ.സി.ബി.സി. യൂത്ത് കമ്മീഷൻ
സ്റ്റേറ്റ് ഡയറക്ടർ, കെ.സി.വൈ.എം.




ദൈവികദാനമായ യുവത്വം ആഘോഷിക്കപ്പെടേണ്ടതാണ്. ആഘോഷങ്ങളുടെ ലൗകികതലങ്ങൾക്കപ്പുറത്തേക്ക് കടന്നുചെന്നുകൊണ്ട് അതിന്റെ ഇന്നയോളമുള്ള ധാരണകളുടെ വേലിക്കെട്ടുകൾ അഴിച്ചു മാറ്റേണ്ടവരാണ് യുവജനങ്ങൾ. ദൈവ-മനുഷ്യബന്ധത്തിന്റേയും പ്രകൃതിയോടുള്ള സഹവർത്തിത്വത്തിന്റേയും ധാർമ്മിക മൂല്യങ്ങളുടേയും പ്രതിധ്വനി ഈ ആഘോഷങ്ങളിൽ നിറഞ്ഞുനിൽക്കണം. ചരിത്രത്തിന്റെ നിലവിലുള്ള ധാരണകളെ പൊളിച്ചെഴുതിക്കൊണ്ട് ജീവിതത്തിന്റെ എല്ലാ യാഥാർത്ഥ്യങ്ങളിലേക്കും ഇറങ്ങിവന്ന യുവാവായ യേശുനാഥൻ ലോകത്തിനു പകർന്നു നൽകുന്ന മാതൃക ഇതാണ്. ജീവിതത്തിന്റെ മങ്ങലേറ്റ യാഥാർത്ഥ്യങ്ങളിലേക്ക് ഇറങ്ങിവന്നവനാണ് ലോകത്തെ വ്യത്യസ്ഥമായ കണ്ണുകളിലൂടെ കാണാൻ പഠിപ്പിച്ച യുവാവായ യേശുനാഥൻ. ആഘോഷങ്ങളുടെ മുഖങ്ങൾക്ക് മങ്ങലേല്പിക്കുന്ന എല്ലാ ഭയത്തിന്റെയും മൂല്യച്യുതികളുടെയും മുൻപിൽ കവചം തീർക്കേണ്ട യുവത്വത്തിന്റെ മാതൃകയാണവൻ.

ഭയത്തിന്റെയും തകർച്ചകളുടെയും നിഴൽപ്പാടുകളിൽ വെളിച്ചം വീശി പ്രകാശത്തിന്റെ ആഘോഷങ്ങളിലേക്ക് സമൂഹത്തെ നയിച്ച യുവജനങ്ങൾ രാഷ്ട്രീയ-മത-സാംസ്കാരിക രംഗങ്ങളിൽ എല്ലാ കാലഘട്ടങ്ങളിലും ഉയിർത്തെഴുന്നേറ്റിരുന്നു. ചരിത്രത്തിന്റെ ഏടുകളിൽ നാം കണ്ടെത്തുന്ന എല്ലാ മുന്നേറ്റങ്ങളിലും പ്രവാചക ധർമ്മം ധരിച്ച യുവജനങ്ങളുടെ സാന്നിദ്ധ്യം വിസ്മരിക്കാവുന്നതല്ല. സ്വാമി വിവേകാനന്ദനും ഗാന്ധിജിയും നെൽസൺ മണ്ടേലയും ഭാരതമണ്ണിന്റെ സ്വന്തം വിശുദ്ധരായ അൽഫോൻസാമ്മയും ചാവറയച്ചനും എവുപ്രാസ്യാമ്മയും വാഴ്ത്തപ്പെട്ട മദർതെരേസയും തങ്ങളുടെ യൗവനത്തിന്റെ കാലഘട്ടങ്ങളിൽ ലോകത്തെ വ്യത്യസ്തമായ കൺകോണുകളിലൂടെ കണ്ട് തങ്ങളുടേതായ വഴികളിലൂടെ സമൂഹത്തെ സമുദ്ധരിച്ചവരാണ്. തങ്ങൾക്ക് മുൻപേ നടന്നുപോയ തലമുറകളിൽ നിന്നും നന്മയുടെ ഊർജ്ജം ഉൾക്കൊണ്ട് പ്രതീക്ഷയോടെ ലോകത്തെ ഉറ്റുനോക്കി, തങ്ങളുടെ പിന്നാലെ എത്തുന്ന പുതുതലമുറയ്ക്ക് ജീവിതത്തിന്റെ നന്മകളെ ദൈവിക അനുഭവത്തോടു ചേർത്തുവച്ചു ജീവിതത്തെയും മരണത്തെയും ആഘോഷമാക്കിയവരാണവർ.

ദൈവവിശ്വാസത്തിന്റെയും സമൂഹത്തിന്റെയും കുടുംബത്തിന്റെയും കെട്ടുറപ്പിനെ ഊട്ടിയുറപ്പിക്കുന്നതിൽ മുൻനിരയിൽ അണിചേർന്നിരുന്ന ഈ മുൻ തലമുറകളുടെ പിൻമുറക്കാരാണ് ഇന്നിന്റെ യുവത്വം. മരണസംസ്കാരവും നശീകരണതന്ത്രങ്ങളും ജാതി-മത ധ്രുവീകരണവും ഭാഷയുടെയും വേഷത്തിന്റെയും നിറത്തിന്റെയും പേരിലുള്ള വേലിക്കെട്ടുകളും ഭയപ്പെടുത്തുംവിധം ഇന്ന് വളർന്നുവരുന്നുവെങ്കിൽ ഇവയ്ക്കെതിരെ ശബ്ദമുയർത്തി മുൻനിരയിൽ കാണേണ്ട യുവത്വം സ്വകാര്യതയുടെ കൂടാരങ്ങൾക്കുള്ളിലൊതുങ്ങി നിസ്സംഗതരാകുന്നുണ്ടോ എന്ന് ആത്മപരിശോധന നടത്തേണ്ടിയിരിക്കുന്നു. മതവും രാഷ്ട്രീയവും സംസ്കാരവും മനുഷ്യനു നൽകേണ്ട സമഗ്രവിമോചനവും വികസനവും ഇന്ന് താളം തെറ്റുന്നുവെങ്കിൽ പ്രായഭേദ, ജാതി-മത-ദേശ ഭേദമെന്യേ ഒരു തലമുറയുടെ വീഴ്ചയാണിതെന്ന് തിരിച്ചറിഞ്ഞ് നന്മയുടേയും സമാധാനത്തിന്റേയും സമത്വത്തിന്റേതുമായ 'പൈതൃക ഭവനങ്ങളിലേക്ക്' തിരികെ മടങ്ങേണ്ടതായിട്ടുണ്ട്.

ദൈവം മനുഷ്യനെ സൃഷ്ടിച്ച് ഭൂമിയ്ക്കും സഹോദരനും കാവലാക്കിയ ചരിത്രം ഏതെങ്കിലും സംസ്കാരം നിഷേധിക്കുമെന്ന് തോന്നുന്നില്ല. അങ്ങനെയെങ്കിൽ തളർന്നുപോകാതെയും നിസ്സംഗരാകാതെയും ജാതി-മത-രാഷ്ട്രീയ മറകൾക്കപ്പുറം സ്വപ്നം കാണുകയും ചിന്തിക്കുകയും പ്രവർത്തിക്കുകയും ഒത്തുചേരുകയും ചെയ്യുന്ന കർമ്മനിരതമായ ഒരു യുവസമൂഹം കാലഘട്ടത്തിന്റെ ആവശ്യമാണ്. നിഷ്കളങ്കരക്തം വീണ മണ്ണിന്റെ രോദനവും ബലഹീനന്റെ കണ്ണുനീരും സമൂഹത്തിന്റെ പൊതുധാരയിൽ നിന്നും മാറ്റിനിർത്തപ്പെട്ടവന്റെ നെടുവീർപ്പുകളും ഇല്ലാതാക്കാനാണ് വിശ്വാസിയും അവിശ്വാസിയും രാഷ്ട്രീയ-അരാഷ്ട്രീയ വാദികളും ഒന്നിന്റെയും പൊയ്മുഖങ്ങളില്ലാതെ ചിന്തിക്കുന്നതെങ്കിൽ ഇവയ്ക്കൊക്കെയും എതിരെ ഉയരുന്ന വെല്ലുവിളികൾക്കെതിരെ യുവത്വം ഉണർന്നെഴുന്നേൽക്കണം. ഇന്നത്തെ ലോകത്തെ നിയന്ത്രിക്കാൻ തത്രപ്പെടുന്ന, ദുഷ്ചിന്തകളും നശീകരണതന്ത്രങ്ങളും 'രോഗാതുരമാക്കിയ' ഒരു ചെറിയ കൂട്ടത്തിന്റെ അധീനതയ്ക്കുമേലുള്ള നന്മയുടെയും യഥാർത്ഥ വെളിച്ചത്തിന്റെയും ഈശ്വരവിശ്വാസത്തിന്റെയും ആഘോഷമായി മാറണം ഈ യുവസാന്നിദ്ധ്യം. സഭയുടെയും സമൂഹത്തിന്റെയും കുടുംബത്തിന്റെയും പ്രതീക്ഷയായ ഇവർക്ക്, ജീവിതത്തിന്റെ പരുപരുത്ത യാഥാർത്ഥ്യങ്ങളെപ്പോലും ആഘോഷമാക്കുവാനുള്ള കരുത്തുണ്ടാവും. ഗുരുവായ-യുവാവായ യേശുനാഥൻ കാട്ടിത്തരുന്ന മാതൃകയും ഇതുതന്നെയാണ്. ലോകത്തെ വ്യത്യസ്തമായ അവന്റെ കണ്ണുകളിലൂടെ കണ്ട് ചരിത്രത്തിന്റെ നിലവിലുള്ള ധാരണകളെ തിരുത്തിയെഴുതി ജീവിതത്തിന്റെ മങ്ങലേറ്റ യാഥാർത്ഥ്യങ്ങളിലേക്കിറങ്ങി ജീവിതത്തെയും മരണത്തെയും ആഘോഷമാക്കി മാറ്റുവാനുള്ള മാതൃക.






# കണ്ണീരും പുഞ്ചിരിയും

**ഉണ്ണി അമ്മയമ്പലം**



ഒരു ദിവസം പത്താം ക്ലാസ് വിദ്യാർത്ഥിയായ ജെറിൻ പറഞ്ഞു:

"എനിക്കു പഠിക്കാൻ പറ്റുന്നില്ല" അവന്റെ സ്വരത്തിൽ നിരാശ കലർന്നിരുന്നു. വേദനയോടെ അവൻ പറഞ്ഞു "ജെറിയുടെ വീട്ടിൽ ആരൊക്കെയുണ്ട് എന്നു ചോദിച്ചപ്പോൾ അവൻ അൽപ്പം സന്തോഷത്തോടെ പറഞ്ഞു: "അപ്പച്ചൻ, അമ്മ, അനുജത്തി, പിന്നെ ഞാൻ". "അനുജത്തിയും പത്താം ക്ലാസിൽ തന്നെയാണു പഠിക്കുന്നത്' എന്നു ജെറി പറഞ്ഞു. ഇതു പറയുമ്പോൾ വീണ്ടും ജെറിയുടെ മുഖത്ത് അസ്വസ്ഥതയുടെ ചിറകടികൾ കാണാൻ തുടങ്ങി. "എന്നു മുതലാണ് ജെറിക്ക് പഠിക്കാൻ കഴിയാതെ വന്നത്?"ജെറി അൽപ്പസമയം ആലോചിച്ചിട്ടെന്നവണ്ണം പറഞ്ഞു:

ഞാൻ പത്താം ക്ലാസ്സിൽ ആയതിനുശേഷമാണു എനിക്ക് വായിച്ചിട്ടും പഠിച്ചിട്ടും ഒന്നും മനസ്സിലാകാതെ വന്നത്. അതിനു മുമ്പ് ഞാൻ നല്ലവണ്ണം പഠിച്ചിരുന്നതാണ്. എന്നാൽ, എന്നോടൊപ്പം പഠിക്കുന്ന അനുജത്തി, അവൾ നല്ലവണ്ണം പഠിക്കും. കഴിഞ്ഞ ഓണ പരീക്ഷയിലും, ക്രിസ്മസ് പരീക്ഷയിലും അവൾ എല്ലാ വിഷയങ്ങൾക്കും നല്ല മാർക്കു വാങ്ങി പാസ്സായി. എന്നാൽ ഞാനാകട്ടെ...... വാക്കുകൾ തൊണ്ടയിൽ കുരുങ്ങി എന്നവണ്ണം അവൻ തലകുനിച്ചിരുന്നു. അൽപ്പസമയത്തെ നിശബ്ദതയ്ക്കു ശേഷം ജെറി പറഞ്ഞു: "ഞാൻ ജസ്റ്റ് പാസാണ്." നിസ്സഹായതയുടെ മുൾവേലിക്കെട്ടിനുള്ളിൽ വേദനിക്കുന്ന ജെറിയെ നോക്കി

പറഞ്ഞു: "ജെറിയെ സഹായിക്കാം; പക്ഷേ ചോദിക്കുന്ന കാര്യങ്ങൾക്ക് ശരിയായ ഉത്തരം പറയാമോ?"

അവൻ തലകുലുക്കി സമ്മതിച്ചു. വീട്ടിൽ ആരെങ്കിലും ജെറിയെ പഠിക്കാൻ നിർബന്ധിക്കാറുണ്ടോ? ജെറി പറഞ്ഞു: "ഇല്ല, ആരും എന്നെ പഠിക്കാൻ നിർബന്ധിക്കാറില്ല." "വീട്ടിൽ വച്ച് എത്ര സമയം പഠനത്തിനുവേണ്ടി ഉപയോഗിക്കാറുണ്ട്?" അവൻ പറഞ്ഞു: "ധാരാളം സമയം ഞാൻ പഠിക്കാറുണ്ട്." പക്ഷെ പഠിക്കുന്നതൊന്നും എനിക്ക് മനസിലാകാറില്ല. ഒരു പാഠം പല പ്രാവശ്യം വായിച്ചാലും ഒന്നും എന്റെ ഓർമ്മയിൽ ഇരിക്കാറില്ല.

കയ്പു കലർന്ന സ്വരത്തിൽ ജെറി പറഞ്ഞു: "എനിക്ക് ഏകാഗ്രത കിട്ടുന്നില്ല. പഠിക്കാനുള്ള ശ്രദ്ധ കിട്ടുന്നില്ല. ഞാൻ എന്തു ചെയ്യും?" ജെറി ഒരു പൊട്ടിക്കരച്ചിലിന്റെ വക്കത്തുവരെ എത്തിക്കഴിഞ്ഞു. ജെറി പഠിച്ചുകൊണ്ടിരിക്കുമ്പോൾ ജെറിയുടെ മനസിലേക്കു വരുന്ന ചിന്തകൾ എന്തൊക്കെയാണെന്നു പറയാമോ? – അൽപ്പസമയം ആലോചിച്ചിട്ടു മതി. ഓർമ്മയിൽ നിന്ന് പെറുക്കിയെടുത്ത ഒന്നുരണ്ടു കാര്യങ്ങൾ അവൻ പറഞ്ഞു:

"ക്രിക്കറ്റു കളിക്കാരുടെ മുഖങ്ങൾ, അവരുടെ ആക്ഷൻസ് എന്റെ മനസ്സിലേക്കു വരാറുണ്ട്. സിനിമാതാരങ്ങളുടെ മുഖങ്ങളും പിന്നെ...." കുറച്ചുസമയം ചിന്തിച്ചിട്ട് അവൻ പറഞ്ഞു: ഞാനും എന്റെ കൂട്ടുകാരും ചേർന്ന്, ഇന്റർനെറ്റിലൂടെയും സി.ഡിയിലൂടെയും കണ്ടിട്ടുള്ള മോശമായ ചിത്രങ്ങളുടെ പല ഭാഗങ്ങളും ഞാൻ പഠിക്കുമ്പോഴൊക്കെ ഓർമ്മയിൽ വരും. എത്ര ശ്രമിച്ചാലും അത് എന്റെ മനസ്സിൽ നിന്നു പോകുന്നില്ല. ഞാൻ പ്രാർത്ഥിക്കാൻ തുടങ്ങിയാലും ഇത്തരത്തിലുള്ള മോശമായ കാര്യങ്ങളാണ് എന്റെ മനസ്സിലേക്കു കടന്നുവരുന്നത്.

സ്വന്തം ബലഹീനതയിലേക്കു നോക്കി നിസ്സഹായനായി അവൻ ചോദിച്ചു: "ഇതു മാറിക്കിട്ടാൻ എന്തു ചെയ്യണമെന്ന് എനിക്കു പറഞ്ഞു തരാമോ?"

"മാതാപിതാക്കൾ അറിയാതെ രഹസ്യമായി പാപത്തിന്റെ കെണിയിൽ പെട്ട് വേദനിക്കുന്ന ജെറിയെ രക്ഷിക്കാൻ യേശുവിനു കഴിയും. ജെറി ചെയ്ത പാപത്തിനു പരിഹാരം രക്തം ചിന്തലിലൂടെ യേശു ചെയ്യുന്നുണ്ട്. ക്രൂശിതനായവനെ മനസ്സിൽ ധ്യാനിക്കുവാൻ ജെറിക്കു സാധിക്കുമോ?"

ജെറി അനുഭാവപൂർവം തലകുലുക്കി. ക്രൂശിതനായി മുറിവേറ്റ യേശുവിന്റെ തിരുമുറിവുകളെ ജെറി ധ്യാനിച്ചു കൊണ്ടിരുന്നു. ജെറിയുടെ ശരീരത്തിന്റെ ഓരോ അവയവങ്ങളും തിരുച്ചോരയാൽ കഴുകുന്നതു കണ്ടുകൊണ്ട് അവൻ സ്തുതിച്ചുകൊണ്ടിരുന്നു. പരിശുദ്ധാത്മാവായ ദൈവം, ജെറിയുടെ ഹൃദയത്തിലും, മനസ്സിലും, ബുദ്ധിയിലും, ആത്മാവിലും നിറയാൻ വേണ്ടി അവൻ പ്രാർത്ഥിച്ചു. അവൻ ഏറെ സമയം നിശബ്ദമായി സ്തുതിച്ചുകൊണ്ടിരുന്നു. ജെറി കണ്ണുകൾ തുറന്ന് പുഞ്ചിരിയോടെ പറഞ്ഞു: "എനിക്ക് യേശുവിന്റെ തിരുമുറിവുകളെ ഏകാഗ്രമായ മനസ്സോടെ കാണാനും പ്രാർത്ഥിക്കുവാനും കഴിഞ്ഞു": ജെറിയുടെ അധരങ്ങളിൽ സന്തോഷത്തിന്റെ പുഞ്ചിരിയും കണ്ണുകളിൽ പ്രത്യാശയുടെ തിളക്കവും കാണുവാൻ കഴിഞ്ഞു.





കുടുംബസദസ്സ്

# കുട്ടികളിൽ അമിതഭാരം അടിച്ചേൽപ്പിക്കരുത്

**ബിനു കണ്ണന്താനം**



താങ്ങാൻ പറ്റാത്ത ഭാരമാണ് നമ്മുടെ വിദ്യാഭ്യാസ സംവിധാനം ഓരോ കുട്ടിയുടെ മേലും അടിച്ചേൽപ്പിക്കുന്നത്. ഒത്തിരി വിഷയങ്ങൾ ഇവിടെ പഠിപ്പിക്കുന്നു. അവയെല്ലാം മാർക്ക് വാങ്ങുന്നതിനുവേണ്ടിയുള്ള ഒരു ഉപാധി മാത്രമാകുന്നു. Dead Learning ആണ് ഇവിടെ നടക്കുന്നത്. പഠിച്ചതു പലതും ജീവിതത്തിൽ പ്രയോജനം ചെയ്യുന്നില്ല. Living Learning ആണ് നമുക്ക് വേണ്ടത്. ജീവിക്കാൻ പഠിപ്പിക്കുക എന്നതാകണം വിദ്യാഭ്യാസം കൊണ്ട് പ്രധാനമായും ലക്ഷ്യമിടേണ്ടത്. കഷ്ടപ്പെട്ടുപഠിക്കരുത്, ഇഷ്ടപ്പെട്ടുപഠിക്കണം എന്നാണ് ചൊല്ല്. പക്ഷേ എന്താണ് ഇവിടെ നടക്കുന്നത്? ഇതിന് മാറ്റങ്ങൾ വരുത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

വിദ്യാഭ്യാസപരമായ യോഗ്യതകൊണ്ടുമാത്രം ആർക്കും വിജയിക്കുവാൻ സാധിക്കില്ല. ജീവിതവിജയത്തിനാവശ്യമായ അറിവിന്റെ വെറും പതിനഞ്ചു ശതമാനം മാത്രമേ അക്കാഡമിക് എഡ്യുക്കേഷൻകൊണ്ട് ലഭിക്കുന്നുള്ളൂ എന്നതാണ് ഹാർവാർഡ് യൂണിവേഴ്സിറ്റി 150 രാജ്യങ്ങളിലായി നടത്തിയ സർവ്വേയിൽ കണ്ടെത്തിയിരിക്കുന്നത്. ഓരോ കുട്ടിയും ഓരോ ഡൈമണ്ടുകളാണ്. വ്യത്യസ്തമായ പലപല കഴിവുകളാണ് ഓരോരുത്തരിലും അന്തർലീനമായിട്ടുള്ളത്. പഠനത്തിൽ പിന്നോക്കം നിൽക്കുന്ന കുട്ടി മറ്റ് മേഖലകളിൽ മികവ് പുലർത്താൻ കഴിവുള്ളവനാകാം. പക്ഷേ അത് കണ്ടെത്തി ആവശ്യമായ പ്രോത്സാഹനം നൽകുവാൻ കേരളത്തിലെ വിദ്യാഭ്യാസ സമ്പ്രദായം അനുവദിക്കുന്നില്ല. ഇവിടെ ഇന്ന് രണ്ടുതരം കുട്ടികളേയുള്ളു. പഠിക്കുന്നകുട്ടി, പഠിക്കാത്ത കുട്ടി. പണ്ട് ഗുരുകുല വിദ്യാഭ്യാസ കാലത്ത് കുട്ടിയെ കൊണ്ട് ഗുരുവിനെ ഏൽപ്പിക്കുമ്പോൾ ഗുരു ഏതാനും മിനിറ്റ് കുട്ടിയുടെ കണ്ണുകളിലേയ്ക്ക് മാത്രം നോക്കിയിരിക്കും. അപ്പോൾ ഗുരുവിന് മനസ്സിലാകും ഈ കുട്ടിയിൽ അന്തർലീനമായിട്ടുള്ള കഴിവുകൾ എന്തൊക്കെയാണെന്ന്. എന്തു വിദ്യയാണ് ഇവന് പകർന്നുകൊടുക്കേണ്ടത്, ആയുധ വിദ്യയോ, ആയുർവേദ വിദ്യയോ എന്ന്. എന്നാൽ ഇന്ന് നമ്മുടെ ആധുനിക വിദ്യാഭ്യാസ സംവിധാനത്തിന് ഇതിന് സാധിക്കുന്നുണ്ടോ? അതുകൊണ്ടൊക്കെയാണ് മലയാളി വിദ്യാർത്ഥികൾ എപ്പോഴും ഒരു ബാക്ക് സീറ്റ് ഡ്രൈവിംഗ് ആഗ്രഹിക്കുന്നത്. 110 കസേരയിട്ട ഒരു ഓഡിറ്റോറിയത്തിലേയ്ക്ക് 100 മലയാളികളെ കയറ്റിവിട്ടാൽ കാലി കിടക്കുന്ന കസേര ഏറ്റവും മുമ്പിൽ ആയിരിക്കും. ഇതുകൊണ്ടൊക്കെയാണ് സാക്ഷരതയിൽ ഏറ്റവും മുമ്പിൽ നിൽക്കുന്ന കേരളത്തിന് സിവിൽ സർവ്വീസ് പരീക്ഷയ്ക്കും മറ്റും സാക്ഷരതയിൽ ഏറ്റവും പിന്നിൽ നിൽക്കുന്ന ബീഹാറിന്റെ ഏഴയൽവക്കത്തു പോലും വരാൻ സാധിക്കാത്തത്. വിദേശ രാജ്യങ്ങളിലൊക്കെ ഹൈസ്കൂൾ തലത്തിൽ എത്തുമ്പോൾതന്നെ കുട്ടികളുടെ അഭിരുചി മനസ്സിലാക്കി അതനുസരിച്ചുള്ള കോഴ്സുകളിലേയ്ക്ക് അവരെ തിരിച്ചുവിടുകയാണ്. തന്മൂലം അവരുടെ അന്തർലീ

നമായ വാസനയ്ക്കനുകൂല്യമായ തൊഴിൽ മേഖല യിൽ എത്തപ്പെടുവാനും വിജയിക്കുവാനും സാധി ക്കുന്നു.

നമുക്കിവിടെ ഓരോ കാലഘട്ടത്തിലും ഓരോ കോഴ്സുകളുടെ പുറകെയൊരു ഒഴുക്കാണ്. ഇപ്പോൾ എല്ലായിടത്തും എൻജിനീയറിംഗ് തരംഗ മാണ്. മക്കളെ പ്ലസ് ടു കഴിഞ്ഞ് ആർട്സ് & സയൻസ് കോളേജിൽ വിടാൻ എന്തോ കുറവാണ് എന്നാണ് പല മാതാപിതാക്കളും കരുതുന്നത്. 'സേ' എഴുതി പാസ്സായ കുട്ടിയേയും എൻജിനീയറിംഗിന് വിടുന്നു. തുമ്പിയെക്കൊണ്ട് കല്ലെടുപ്പിക്കാൻ ശ്രമി ക്കുന്നതുപോലെയാണിത്. കണക്കിന് മികവു പുലർത്താൻ സാധിക്കാത്ത വിദ്യാർത്ഥിക്ക് എൻജി നീയറിംഗ് കടമ്പ കടക്കാൻ സാധിക്കില്ല.

ഇന്ന് കുട്ടികളോട് കാണിക്കുന്ന മറ്റൊരു ക്രൂര തയാണ് എൻട്രൻസ് എക്സാമിനേഷൻ. ഹയർസെ ക്കൻഡറി സ്കൂളുകളിൽ പഠിക്കുന്ന വിഷയ ങ്ങൾതന്നെ മറ്റൊരു ഏജൻസി അമിതമായി ഫീസ് വാങ്ങി പഠിപ്പിച്ച് അതിന് മറ്റൊരു പരീക്ഷ. നേരെ ചൊവ്വെ ശ്വാസം കിട്ടാതെ വീർപ്പുമുട്ടുകയാണ് കുട്ടി കളിന്ന്. ഈ കുട്ടികളുടെ ഇടയിലൂടെ ഒരു സർവ്വേ നടത്തിയാൽ ഇവർ അനുഭവിക്കുന്ന മാനസിക വിഷ മങ്ങൾ മനസ്സിലാക്കാൻ സാധിക്കും.

എൻജിനീയറിംഗ് എൻട്രൻസ് പരീക്ഷയിലെ കാണാപ്പുറം മനസ്സിലാക്കാതെ ഇന്ന് പല വി ദ്യാർത്ഥികൾക്കും മണ്ടത്തരം പറ്റാറുണ്ട്. പ്ലസ്ടുവി ന്റെയും എൻട്രൻസ് പരീക്ഷയുടെയും മാർക്ക് 50:50 എന്ന അനുപാതത്തിലാണ് എടുക്കുന്നത്. എന്നാൽ ഇതിൽ ആരും കാണാത്ത വില്ലൻ ഉണ്ട്. എൻട്രൻസ് പരീക്ഷ 960 മാർക്കിലാണ്. ഈ പരീക്ഷയെഴുതിയ വിദ്യാർത്ഥികളിൽ 90% ത്തോളം വിദ്യാർത്ഥികൾക്ക് 500 മാർക്കിൽ താഴെയാണ് ലഭിക്കുന്നത്. ഈ കിട്ടുന്ന മാർക്കിനെ 300 ലേയ്ക്ക് മാറ്റും. എൻട്രസിന് 960 ൽ 450 കിട്ടിയ ഒരു കുട്ടിയുടെ മാർക്ക് 300 ലേയ്ക്ക് മാറ്റുമ്പോൾ ലഭിക്കുന്നത് 140 മാർക്ക്. ഇതിന്റെകൂടെ പ്ലസ്ടുവിലെ ഫിസിക്സ്, കെമസ്ട്രി, മാത്സ് വിഷയങ്ങൾക്ക് നൂറിൽ 95 മാർക്കുവീതം കിട്ടിയിട്ടുണ്ടെങ്കിൽ 95 ⅹ 3 = 285 ഇതിന്റെ കൂടെ എൻട്രൻസ് പരീക്ഷയ്ക്കുലഭിച്ച 140 മാർക്കുകൂടി കൂട്ടി 425 മാർക്ക് മൊത്തം 285+140 ഇവിടെ എവിടെ യാണ് 50:50 എന്ന അനുപാത്രികം ശരിയാകുന്നത്? ഇവിടെ 70% കൂടുതൽ പ്ലസ്ടുവിന്റെ മാർക്കാണ് പ്രയോജനം ചെയ്യുന്നത്. മാതാപിതാക്കൾക്ക് സാമ്പ ത്തിക ഭാരവും കുട്ടികൾക്ക് വർക്ക് ലോഡും വർദ്ധി പ്പിക്കുവാൻ എന്തിനീ എൻട്രൻസ് പരീക്ഷ. ഇനി വേണമെങ്കിൽ അത് പൊതുവിജ്ഞാന പരീക്ഷയാ ക്കിയാൽ ചുറ്റിനും നടക്കുന്ന കാര്യങ്ങളെപ്പറ്റി കുട്ടി കൾ പഠിക്കുകയും പത്രം വായിക്കാൻ പഠിക്കുകയും നാളെ ഒരു ഇന്റർവ്യൂവിന് ചെല്ലുമ്പോൾ ഇവ പ്രയോ ജനമാവുകയും ചെയ്യും.

കഴിഞ്ഞവർഷം സിവിൽ സർവ്വീസ് പരീക്ഷ യിൽ ആൺകുട്ടികളിൽ ഒന്നാം റാങ്കുനേടിയ തമി ഴ്നാട്ടുകാരനായ വരുൺകുമാർ, മെഡിക്കൽ എൻട്രൻസിന് റാങ്ക് താഴെയായതുകൊണ്ട് എം.ബി.ബി.എസ്. ലഭിക്കാത്ത ഒരു വിദ്യാർത്ഥിയാ യിരുന്നു. പകരം ബി.ഡി.എസ്. ആണ് ലഭിച്ചത്. സിവിൽ സർവ്വീസ് ഇന്റർവ്യൂവിൽ യു.പി.എസ്.സി. ചെയർമാൻ ചോദിച്ച ആദ്യചോദ്യം ഇതായിരുന്നു. അണ്ണാഹസാരെയുടെ രണ്ട് ഡിമാന്റുകൾ കേന്ദ്രഗ വണ്മെന്റ് അംഗീകരിച്ചില്ല. ഏതൊക്കെ? എന്തു കൊണ്ട്? രണ്ടാമത്തെ ചോദ്യം ഇതായിരുന്നു. നിങ്ങൾ ഒരു റെയിൽവേ എക്സാമിനർ (ടി.ടി.ആർ) ആണെന്ന് സങ്കൽപ്പിക്കുക. പാവപ്പെട്ട ഒരാൾ ടിക്ക റ്റില്ലാതെ യാത്രചെയ്യുന്നത് നിങ്ങൾ പിടികൂടുന്നു. തൊട്ടടുത്ത സീറ്റിൽ നിങ്ങളുടെ പ്രിയപ്പെട്ട കോളേജ് പ്രൊഫസർ യാത്രചെയ്യുന്നത് നിങ്ങൾ കാണുന്നു. പ്രൊഫസറെ കണ്ടപ്പോൾ നിങ്ങൾക്ക് വളരെ സന്തോഷം തോന്നി. കുശലങ്ങളെല്ലാം അന്വേഷി ച്ചശേഷം ജോലിയുടെ ഭാഗമായി ടിക്കറ്റ് പരിശോ ധിക്കാൻ വേണ്ടി ചോദിച്ചു. പോക്കറ്റിലും പേഴ്സി ലുമെല്ലാം പ്രൊഫസർ ടിക്കറ്റ് പരതി ടിക്കറ്റ് കാണാ നില്ല. ടിക്കറ്റ് എക്സാമിനർ എന്ന നിലയിൽ നിങ്ങ ളുടെ മുന്നിലുള്ള ഈ രണ്ട് കേസ്സുകൾ എങ്ങനെ കൈകാര്യം ചെയ്യും?

പാഠ്യവിഷയങ്ങൾക്ക് നൂറിൽ നൂറ് മാർക്ക് വാങ്ങിയാലും ഇതിന് മറുപടി പറയണമെങ്കിൽ പൊതുവിജ്ഞാനം ഉണ്ടായിരിക്കണം. ഇന്നത്തെ എല്ലാവിധ ഇന്റർവ്യൂകളും ഇത്തരത്തിലാണെന്ന് മന സ്സിലാക്കുക. ഇതുകൊണ്ടൊക്കെയാണ് പലപ്പോഴും സ്കൂൾ കോളേജ് തലത്തിൽ എല്ലാത്തിനും ഫസ്റ്റ് ക്ലാസ്സും ഡിസ്റ്റിംഗ്ഷനുമൊക്കെ വാങ്ങി പാസ്സായ പലരും ജീവിതത്തിൽ പരാജയപ്പെട്ടുപോകുന്നതും, എന്നാൽ അദ്ധ്യാപകരാലും മാതാപിതാക്കളാലും എഴുതിത്തള്ളപ്പെട്ട പലരും ജീവിതത്തിൽ വിജയി ക്കുകയും ചെയ്യുന്നതിലെ രഹസ്യം.



ഈവാനിയൻ താളുകൾ

# ഞാറ്റുപാടങ്ങളെപ്പറ്റി

**ഫാദർ ജോസഫ് വള്ളിയാട്ട്**



തിരുവനന്തപുരം അതിരൂപതയുടെ ആദ്യ കാലങ്ങൾ പലതുകൊണ്ടും പരാധീനത നിറഞ്ഞ വയായിരുന്നു. പരാധീനതകളുടെ പ്രശ്നങ്ങൾ നാലാഞ്ചിറയിലെ ബഥനി ആശ്രമത്തെ വല്ലാതെ ബാധിച്ചിരുന്നു. തിരുവനന്തപുരത്തേക്ക് വന്നിട്ടും ആശ്രമാംഗങ്ങൾ പെരുന്നാട്ടിലേപ്പോലെ തന്റെ കുടുംബാംഗങ്ങളാണെന്നും തന്റെ ഭാരങ്ങൾ അവരായിരിക്കണം ഏറ്റവും അരികിൽ നിന്നറി യേണ്ടത് എന്നും കരുതിയിട്ടാവണം, മാർ ഈവാനിയോസ് തിരുമേനി ആശ്രമസ്ഥരെ പരിധിവിട്ട് ബുദ്ധിമുട്ടിപ്പിക്കുന്ന അവസ്ഥകൾ വരെ ഉണ്ടായിട്ടുണ്ട്. മാർഗരറ്റ് ഗിബ്ബൺസ് ഇക്കാര്യം വളരെ വ്യക്തമായി എഴുതിയിട്ടുണ്ട്. പിൽക്കാല എഴുത്തുകാർ പലവിധത്തിൽ ഇക്കാര്യം ന്യായീ കരിക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും കത്തോലിക്കാ സഭയിലെ മറ്റു സന്യാസഭവനങ്ങളെപ്പോലെ സ്വതന്ത്രവ്യക്തിത്വമുള്ള ഒരു ഭവനമായി ബഥനി വളരാൻ സമയമായി എന്ന് തിരുമേനി തിരിച്ചറിയാൻ വൈകി എന്നത് വ്യക്തമാണ്. മക്കൾ വളർന്നു എന്ന് അംഗീകരിക്കാൻപാടുപെടുന്ന സ്നേഹമയന്മാരായ അപ്പന്മാരെ വളരെയധികം കണ്ടിട്ടുള്ളതുകൊണ്ട് നമുക്കതിൽ ഇടർച്ച തോന്നേണ്ടതില്ല.

ബഥനിയിലെ പ്രശ്നങ്ങൾ കൊടുമ്പിരികൊണ്ടി രിക്കുന്ന അവസരത്തിൽ അവിടെ സന്യാ സാർത്ഥിയായി ചേരാനിടയായ ഒരു ബാലനുണ്ട്. റ്റി. ഇ. വർഗീസ് എന്നായിരുന്നു ആ ബാലന്റെ പേര്. അപ്പൻ തങ്ങളത്തിൽ ഇടിക്കുളയുടെ അനുവാദം ഇല്ലാതെയാണ് വർഗീസ് ആശ്രമത്തിൽ ചേർന്നത്. കടുത്ത സാമ്പത്തിക വെല്ലുവിളികൾ നേരിടുന്ന കുടുംബത്തിന് പഠിക്കാൻ സമർത്ഥനായ മകൻ യഥാകാലം അത്താണിയായിത്തീരും എന്ന് സാധുവായ ആ പിതാവ് പ്രതീക്ഷിച്ചിരുന്നു. ആശ്രമത്തിലെ വിഷയങ്ങൾ പരിഹരിക്കാനാവാതെ നൊവിഷ്യേറ്റ്കാരെ എല്ലാം പിതാവ് താരതമ്യേന ശാന്തമായിരുന്ന തിരുവല്ലാ പ്രോവിൻസിലേക്ക് വിട്ടു. അർത്ഥിമാത്രമായിരുന്ന വർഗീസിനെ അപ്പന്റെ അനുവാദം വാങ്ങിമാത്രം തിരികെവരാൻ ആവശ്യപ്പെട്ട് തിരികെ ഭവനത്തിലേക്കയച്ചു. അപ്പനെ അനുനയിപ്പിക്കാനെന്ന വണ്ണം ബ്രദർ വർഗീസിന്റെ അനിയന് പ്രസ്സിൽ ഒരു ജോലി കൊടുക്കാൻ മാർ തെയോഫിലോസ് തിരുമേനി തയ്യാറായി. ബ്രദർ വർഗീസിനെ ഈവാനിയോസ് തിരുമേനി തിരുവനന്തപുരത്തേക്ക് വിളിപ്പിക്കുകയും ചെയ്തു. എന്നിട്ടും അപ്പന്റെ അനുവാദം ഉണ്ടന്ന് ഉറപ്പുവരുത്തിയതിനുശേഷമാണ് തിരുമേനി ബ്രദർ വർഗീസിനെ ആശ്രമജീവിതത്തിലേക്ക് സ്വീകരിച്ചത്.

ആവശ്യത്തിനു ദൈവവിളികളില്ലാതെ വിഷമി ക്കുന്ന ആ നാളുകളിൽ, ബഥനി ആശ്രമത്തിൽ പുതിയ അർത്ഥികളെ ആരെയും സ്വീകരിച്ചിട്ടില്ലാത്ത

അവസ്ഥയിൽ പോലും, 'തങ്കമാണ് തനിത്തങ്കം' എന്ന് പിൽക്കാലത്ത് താൻ തന്നെ സാക്ഷ്യപ്പെടുത്തിയ സ്വഭാവമഹിമ അന്നേ വെളിവാക്കിയിരുന്ന ആ അർത്ഥിക്ക് അപ്പന്റെ സമ്മതം കൂടാതെ ആശ്രമത്തിലേക്ക് പ്രവേശനം നിഷേധിച്ചതെന്തിനാവും? കഷ്ടപ്പാടുകളിൽ ഒരു തുണയ്ക്കുള്ള അപ്പന്റെ ആഗ്രഹം ന്യായമാണെന്ന് ഒരുവേള പിതാവ് ചിന്തിച്ചുകാണാം എന്ന് മദർ സൾഗ സൂചിപ്പിക്കുന്നു (പുനരൈക്യത്തിന്റെ ആദ്യകാലങ്ങൾ, 92). ഏതായാലും തങ്ങളത്ത് ഇടിക്കുളയുടെ കുടുംബം പിന്നെയും സാമ്പത്തികമായി കഷ്ടതയിൽ തന്നെ കഴിഞ്ഞു. ബ്രദർ വർഗീസിന്റെ സഹോദരങ്ങൾക്ക് വിദ്യാഭ്യാസം പോലും വേണ്ട രീതിയിൽ തുടരാനായില്ല. ബ്രദർ വർഗീസ് ബനഡിക്റ്റ് എന്ന നാമത്തിൽ സന്യാസം സ്വീകരിച്ചു. ആത്മീയ പരിശീലനത്തിലും വിദ്യാഭ്യാസത്തിലുമെല്ലാം, തൊട്ടതെല്ലാം പൊന്നാക്കുന്ന പ്രതിഭയും ആത്മസമർപ്പണവും ഫാദർ ബനഡിക്റ്റിനുണ്ടായിരുന്നു. പലപ്പോഴും ആശ്രമാദ്ധ്യക്ഷന്മാരുടെ താല്പര്യത്തിനു വിരുദ്ധമായിപ്പോലും ഫാദർ ബനഡിക്റ്റിനെ തന്നോടൊപ്പം നിർത്തി പ്രത്യേകപരിശീലനവും വിദ്യാഭ്യാസാവസരങ്ങളും കൊടുത്ത് മാർ ഈവാനിയോസ് അദ്ദേഹത്തെ തന്റെ അനന്തരഗാമിയാക്കി ഉയർത്തിക്കൊണ്ടുവന്നു. മലങ്കര കത്തോലിക്കാ സഭയെ കഷ്ടതയുടെ നാളുകളിൽ നിന്ന് പിടിച്ചുയർത്താൻ ദൈവം നിയോഗിച്ചത് ഫാദർ ബനഡിക്റ്റ് എന്ന, ബനഡിക്റ്റ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ ആയിരുന്നു എന്നത് ചരിത്രം. അദ്ദേഹം നടത്തിയആത്മസമർപ്പണത്തിൽ പ്രസാദിച്ച ദൈവം തങ്ങളത്തിൽ ഇടിക്കുളയുടെ കുടുംബത്തെയും ആത്മീയവും ഭൗതികവുമായ അനവധി ദാനങ്ങൾ കൊണ്ട് നിറച്ചു.

ഏതായാലും മക്കളെ സന്യാസത്തിലേക്കോ വൈദികവൃത്തിയിലേക്കോ പ്രവേശിപ്പിക്കുന്നതിന് മാതാപിതാക്കളുടെ സമ്മതവും കണക്കിലെടുക്കുന്നത് മാർ ഈവാനിയോസ് ഗൗരവമായി കരുതിയിരുന്നു എന്ന് ഈ വിഷയം സംബന്ധിച്ച അദ്ദേഹത്തിന്റെ എഴുത്തുകുത്തുകളിൽ നിന്ന് വ്യക്തമാണ്. എല്ലാസാഹചര്യങ്ങളിലും ഇതു സാധ്യമായിരുന്നില്ല എന്നത് നേര്. പക്ഷെ ക്രിസ്തീയജീവിതത്തിന്റെ ഇരിപ്പിടം എന്ന് പിതാവുതന്നെ വിശേഷിപ്പിക്കുന്ന കുടുംബങ്ങൾക്ക്, അതുമായി ബന്ധപ്പെട്ട ചുമതലകൾക്ക് തിരുമേനി വലിയ വിലകൽപ്പിച്ചിരുന്നു എന്ന് വ്യക്തമാണ്.

പ്രസിദ്ധീകരിക്കപ്പെട്ട രചനകളിൽ വളരെ ക്കുറച്ചേ മാർ ഈവാനിയോസ് പിതാവിന്റെ കുടുംബദർശനവുമായി നേരിട്ട് ബന്ധപ്പെടുത്താവുന്നതുള്ളു. തിരുവല്ലായിൽ, 1926 അച്ചടിച്ച വിവാഹജീവിതം എന്ന് തലക്കെട്ടുള്ള ലഘുഗ്രന്ഥം, ജാഗരൂകനായ അജപാലകൻ എന്ന പുസ്തകത്തിൽ (ഫാ.പ്രഭീഷ് ജോർജ് എഡി. 2012) പ്രസിദ്ധീകരിക്കപ്പെട്ട കുടുംബപ്രാർത്ഥനയുമായും മായൽത്തോതിരുന്നാളുമായും ബന്ധപ്പെട്ട രണ്ട് ഇടയലേഖനങ്ങൾ ഇത്രയേ ഉള്ളൂ അച്ചടിയിൽ. സന്യാസത്തെക്കുറിച്ചോ വി. കുമ്പസാരത്തെക്കുറിച്ചോ ഒക്കെ ഉള്ളതുപോലെ വിശദമായ പഠനങ്ങളില്ല. പക്ഷെ ഈ ചെറിയ എഴുത്തുകളിൽ തന്നെ പിതാവിന്റെ കുടുംബ ദർശനം വളരെ ശക്തിയോടെ വെളിവാകുന്നു.

വേദപുസ്തകത്തിലും വിവാഹകൂദാശയുടെ പ്രാർത്ഥനകളിലും സഭയിലെ വിശുദ്ധരെ സംബന്ധിച്ച പാരമ്പര്യങ്ങളിലും അധിഷ്ഠിതമായ ഉപദേശങ്ങളാണ് 'വിവാഹജീവിതം' എന്ന ലഘുഗ്രന്ഥത്തിൽ ഉള്ളത്. 1) ദമ്പതികളുടെ പരസ്പരസ്നേഹം 2) ദൈവികമായ ജീവിതശൈലിയിൽ ഉള്ള പരിശീലനം 3) ദൈവസന്നിധിയിലുള്ള സമർപ്പണം എന്നിങ്ങനെ മൂന്ന് ആശയങ്ങളിലാണ് പിതാവിന്റെ കുടുംബദർശനം അധിഷ്ഠിതമായിരിക്കുന്നതെന്ന് പറയാം.

വിശുദ്ധ ഗ്രന്ഥവും സഭയുടെ കൂദാശക്രമവും അനുശാസിക്കുന്നതുപോലെ ക്രിസ്തുവും സഭയും തമ്മിലുള്ള പരസ്പരസ്നേഹത്തിന്റെ മാതൃകയിൽ രക്ഷാകരമായ പരസ്പരസമർപ്പണം നടത്തുവാൻ പിതാവ് ദമ്പതികളെ ആഹ്വാനം ചെയ്യുന്നു. ആദാമിനെയും ഹവ്വയെയും ഒരുമിച്ചു ചേർത്ത് ആദ്യകുടുംബത്തിനു രൂപം നൽകിയത് പിതാവായ ദൈവം ആയിരിക്കുന്നതുപോലെ അവിടുത്തെ സ്നേഹമാണ് ഇന്നും വധൂവരന്മാരെ കൂട്ടിച്ചേർക്കുന്നത്. അതുകൊണ്ട് അവരുടെ പരസ്പരസ്നേഹം വിശുദ്ധമായിരിക്കണം. ഹൃദയത്തിലും പരിശുദ്ധമായ അനുരാഗത്തിലും നിർമലമായ സ്നേഹത്തിലുമാണ് അടിസ്ഥാനപരമായി യോജിപ്പുണ്ടാകുന്നത്. അതുകൊണ്ട് കേവലം ശാരീരികമായ സ്നേഹത്തിന്റെ മാത്രം ഇടമായി വിവാഹത്തെ സമീപിക്കുന്ന കാഴ്ചപ്പാടുകളെ തിരുമേനി നിരാകരിക്കുന്നു. കൂദാശാപരമായി വിവാഹത്തിന്റെ മർമ്മം ക്രിസ്തു സഭയ്ക്കായി നടത്തിയ രക്ഷാകരമായ ആത്മസമർപ്പണമാണ്. അതായിരിക്കണം അടിസ്ഥാനപരമായ ബന്ധം.

ഈ അടിസ്ഥാനത്തെ ആധാരമാക്കി വൈകാരികമായ ജീവിതം തീർച്ചയായും പ്രാധാന്യമർഹിക്കുന്നതു തന്നെയാണ്. നസിയാൻസിലെ മാർ

ഗ്രിഗോറിയോസ് വിവാഹവാർഷികാഘോഷങ്ങളെപ്പറ്റി സൂചിപ്പിക്കുന്നത് പിതാവ് എടുത്തു പറയുന്നു. പക്ഷെ അങ്ങനെയുള്ള ആഘോഷങ്ങളുടെയും ആദ്ധ്യാത്മികമായ അർത്ഥം പ്രയോജനപ്പെടുത്താതെ പോകരുത് എന്നും പിതാവ് ഓർമ്മിപ്പിക്കുന്നു: 'ആണ്ടുതോറും നിങ്ങളുടെ വിവാഹദിവസം ഒരാണ്ടത്തെ ജീവിതം പരിശോധിക്കുകയും വിശുദ്ധകുർബ്ബാന അനുഭവിക്കുകയും ദൈവകൃപയ്ക്കായി സ്തോത്രം അർപ്പിക്കുകയും പൂർവാധികം വിശുദ്ധിയിൽ കുടുംബാംഗങ്ങൾ ഒന്നായി വളരുവാൻ വേണ്ടത് തീർച്ചയാക്കുകയും ചെയ്യരുതോ?'. വിവാഹത്തിലെ സ്നേഹം നിസ്വാർത്ഥമായ പരസ്പരസമർപ്പണം ആവശ്യപ്പെടുന്നു. 'യഥാർത്ഥ സ്നേഹം നിങ്ങൾ തമ്മിൽ ഉള്ളപ്പോൾ സ്വാർത്ഥത്തിനായി യാതൊന്നും വേണ്ടെന്നും, ഉള്ള സകലവും പ്രേമഭാജനത്തിനു കൊടുക്കണം എന്നും നിങ്ങൾ രണ്ടാളും ആഗ്രഹിക്കുന്നതാണ്'. ഈ സ്നേഹമനുസരിച്ച് ജീവിക്കുന്ന കുടുംബം മാതൃകാ കുടുംബം ആയിരിക്കും.

മാതാപിതാക്കളുടെ പൂർണ്ണമായ പരസ്പര സ്നേഹത്തിന്റെ മാതൃകയിൽ നിന്നാണ് പുതിയ തലമുറ ദൈവിക ജീവിത പദ്ധതിയിൽ തങ്ങളുടെ പരിശീലനം ആരംഭിക്കുന്നത്. സ്നേഹം അതിന്റെ പൂർണതയിൽ ജീവിക്കുമ്പോൾ 'ദൈവം നിങ്ങൾക്ക് കുഞ്ഞുങ്ങളെ തരുമ്പോൾ ആ കുഞ്ഞുങ്ങൾ ദൈവത്തെ അറിയുകയും സേവിക്കുകയും ചെയ്യുവാൻ സാധിക്കും' എന്ന് പിതാവ് പറയുന്നു. മായൽത്തോയ്ക്ക് കുഞ്ഞുങ്ങൾക്കെഴുതിയ സ്നേഹോപദേശത്തിൽ മാതാപിതാക്കളിലൂടെ ലഭിച്ച ദൈവസാമീപ്യത്തിന്റെ അനുഭവങ്ങളെ ബോധ്യത്തോടെ നവീകരിക്കുവാനാണ് തിരുമേനി ആവശ്യപ്പെടുന്നത്. 'നിങ്ങളെയും ശൈശവകാലത്തുതന്നെ നിങ്ങളുടെ മാതാപിതാക്കന്മാർ ദൈവാലയത്തിൽ കൊണ്ടുവരികയും നിങ്ങളെ ദൈവത്തിനു നേർച്ച അർപ്പിക്കുകയും ചെയ്തിട്ടുള്ളതാണ്. ശൈശവകാലത്തിൽ തന്നെ നിങ്ങളെ മാമോദീസ മുക്കിയിട്ടുണ്ട്. ആ സമയത്ത് നിങ്ങളുടെ ജ്ഞാനസ്നാനം മാതാപിതാക്കളും നിങ്ങളുടെ മാതാപിതാക്കളും നിങ്ങൾക്കുവേണ്ടി ദൈവമുൻപാകെ സത്യം ചെയ്തിട്ടുണ്ട്, ആ പ്രതിജ്ഞകളെ ഓർത്ത് നിങ്ങളുടേതാക്കിത്തീർക്കാം (ജാഗരൂകനായ അജപാലകൻ, 110). ഇങ്ങനെ വിശ്വാസത്തെയും ദൈവാനുഭവത്തെയും 'വിത്തുപാകി മുളപ്പിക്കുന്ന ഭൂമി' ആയതുകൊണ്ട് കുടുംബത്തെ സഭയിലെ ഞാറ്റുപാടം (പാക്കുനിലം എന്ന വാക്കാണ് പിതാവ് ഉപയോഗിക്കുന്നത്) ആയി പിതാവ് വിശേഷിപ്പിക്കുന്നു. സ്വർഗത്തിൽ പേരെഴുതപ്പെട്ടിരിക്കുന്നവരുടെ എണ്ണം പൂർത്തിയാകുന്നതുവരെ പുതിയ വിത്തുകളെ നട്ടു വളർത്തുന്നതിന് ദൈവം ഈ നിലത്തെ ഉപയോഗിക്കുന്നു. ദമ്പതികൾക്ക് ഇത് ഒരു വിളിയും ദൗത്യവുമാണ്. ആധുനികകാലത്ത് തിരുസഭ ആവർത്തിച്ച് ദമ്പതികളെ ഓർമിപ്പിക്കുന്നതുപോലെ ജീവനിലേക്ക് തുറന്ന ഒരു ജീവിതശൈലി സ്വീകരിക്കുവാൻ പിതാവ് ദമ്പതികളെ ഉപദേശിക്കുന്നു. 'ആത്മാക്കളെ വർദ്ധിപ്പിക്കുന്ന വിഷയത്തിൽ ദൈവത്തോട് സഹകരിക്കുവാൻ ദൈവം നിങ്ങളെ വിളിച്ചിരിക്കുന്നു. ഈ വിധം വിശുദ്ധന്മാരുടെ ശരീരത്തെ ജാതമാക്കുകയും ആത്മാക്കളെ പരിശീലിപ്പിക്കുകയും ചെയ്യുന്നതാണു നിങ്ങളെക്കൊണ്ട് ഇതുസംബന്ധമായി സാധിപ്പാൻ ദൈവം കരുതിയിരിക്കുന്നത്. നിങ്ങൾ ദൈവത്തിന്റെ കൂട്ടുവേലക്കാരാകുന്നു.'

കുട്ടികൾ മാത്രമല്ല, ഈ വിധം പരിശീലനത്തിനു വിധേയരാകുന്നത്. കുടുംബത്തിലെ സഹജീവനം നിരന്തരമായ പരിശീലനമാണ്. ഈ പരിശീലനത്തിൽ നിർണ്ണായകമായ ഒരു പങ്ക് പ്രാർത്ഥനയുടേതാണ്. 'ഭക്തിപൂർവ്വം നിരന്തരമായി നടത്തുന്ന കുടുംബപ്രാർത്ഥനമൂലം കുടുംബം, ദൃഢമായ വിശ്വാസത്താലും എരിയുന്ന സ്നേഹത്താലും ഈശോയുടെ ദിവ്യഹൃദയത്തോട് ബന്ധിക്കപ്പെടും. പ്രകൃത്യാതീതവും ക്രിസ്തീയവുമായ ഒരാദർശത്താൽ ക്രമേണ ഈശോയുടെ ദിവ്യഹൃദയം കുടുംബത്തിന്റെ ജീവനും ചൈതന്യവുമായി പരിണമിക്കും'. (ജാഗരൂകനായ അജപാലകൻ,129) സന്യാസപാരമ്പര്യത്തിൽ നിന്ന് ലഭിച്ച ഏഴുയാമങ്ങളിലെ പ്രാർത്ഥന എന്ന പാരമ്പര്യത്തിനു സമാന്തരമായി കുടുംബത്തിലും മൂന്നുനേരമായി നടത്താവുന്ന പ്രാർത്ഥനക്രമം ക്രോഡീകരിച്ച് നടപ്പിലാക്കിയത് കുടുംബപ്രാർത്ഥനകൾ പാരമ്പര്യവിധേയമായും ചിട്ടയായും നടക്കുന്നതിന്റെ പ്രാധാന്യം മനസ്സിലാക്കിക്കൊണ്ടാണ്. ഭവനപ്രാർത്ഥനകളുടെ ഭാഗമായി അനവധി ജീവിതഗന്ധിയായ സമർപ്പണ പ്രകരണങ്ങളും അപേക്ഷകളും സ്തോത്രങ്ങളും പിതാവ് എഴുതിച്ചേർത്തത് സുവിദിതമാണല്ലോ.

ദൈവം കുഞ്ഞുങ്ങളെ തരുമ്പോൾ അവരെ തിരികെ ദൈവത്തിനു സമർപ്പിക്കണം എന്ന ആശയം വിവാഹത്തെ സംബന്ധിച്ച ചെറുപുസ്തകത്തിലും മായൽത്തോയുമായി ചേർത്തു നല്കുന്ന ഉപദേശത്തിലും പിതാവ് ആവർത്തിക്കുന്നുണ്ട്. ഈ സമർപ്പണത്തിന്റെ പ്രായോഗികമായ ഒരു വശം പരിശീലനത്തോട് ചേരുന്നതാണ്.

'ബുദ്ധിയുറയ്ക്കുന്ന പ്രായത്തിൽ എത്തുമ്പോൾ, ദൈവത്തെക്കുറിച്ച് അവരെ പഠിപ്പിക്കണം, ദൈവത്തിന്റെ സ്നേഹം, അവിടുത്തെ വിശുദ്ധി, കുഞ്ഞുങ്ങളെ സൃഷ്ടിച്ചതിൽ ദൈവത്തിന്റെ ഉദ്ദേശ്യം ഇക്കാര്യങ്ങൾ കുഞ്ഞുങ്ങളെ ധരിപ്പിക്കുകയും യഥാർത്ഥ പിതാവും മാതാവും ദൈവമാണെന്ന് ബോധ്യപ്പെടുത്തുകയും ദൈവത്തിൽ ആശ്രയിപ്പാൻ അഭ്യസിപ്പിക്കുകയും വേണം'. അതേ സമയം പഠിപ്പിക്കുന്നതുകൊണ്ടുമാത്രം ആയില്ല. മാതാപിതാക്കളുടെ ജീവിതം ധനസമ്പാദനത്തിനും സുഖഭോഗങ്ങൾക്കുമായി മാറ്റിവയ്ക്കുകയാണെങ്കിൽ ഉപദേശങ്ങൾ ഫലപ്പെടുകയില്ല.

ഇക്കാര്യത്തിൽ മാതൃകകളായി രണ്ട് അമ്മമാരെ വിശുദ്ധരെ സംബന്ധിച്ച കത്തോലിക്കാ പാരമ്പര്യങ്ങളിൽ നിന്ന് അദ്ദേഹം എടുത്തുകാട്ടുന്നുണ്ട്. (1926-ൽ പുറത്തുവന്ന ഈ പുസ്തകത്തിലെ രണ്ടുമാതൃകകളും പടിഞ്ഞാറൻ കത്തോലിക്കാ സഭയിൽ പ്രത്യേകമായി വണങ്ങുന്ന പുണ്യവതികളായതെന്തുകൊണ്ട് ചിന്തിക്കാവുന്നതാണ്.) ദൈവത്തിനു തങ്ങളുടെ മകനെ ചെറുപ്പത്തിലേ സമർപ്പിച്ചു വളർത്തിയ ബ്ലാൻഷെ എന്ന ഫ്രെഞ്ച് രാജ്ഞിയുടെയും മകനുവേണ്ടി കരഞ്ഞ് അവന്റെ മാനസാന്തരം നേടിയെടുത്ത വിശുദ്ധ മോനിക്കയുടേയും കഥയാണു പിതാവുദ്ധരിക്കുന്നത്. ബ്ലാൻഷെയുടെ മകനാണു വിശുദ്ധനായ ലൂയി ഒൻപതാമൻ രാജാവ്. മോനിക്കയുടെ മകനാണ് പാശ്ചാത്യസഭയുടെ നെടുംതൂണായി മാറിയ വി. അഗസ്റ്റിൻ. ദൈവം കനിഞ്ഞ് കുഞ്ഞുങ്ങളെ തരുമ്പോൾ അവരെ ദാനമായി മാത്രം സ്വീകരിക്കുക എന്ന് വെറും പന്ത്രണ്ടുപേജുള്ള ലഘുലേഖയിൽ നാലിടത്ത് ആവർത്തിക്കുന്നുണ്ട്. കുഞ്ഞുങ്ങളെ മാത്രമല്ല, ദാനമായിക്കിട്ടിയ സകലതും ദൈവത്തിനു തിരികെ പ്രതിഷ്ഠിച്ചും കുടുംബത്തിനുള്ളിൽ പങ്കുവച്ചും ജീവിക്കണം എന്ന് പിതാവ് കൂട്ടിച്ചേർക്കുന്നു.

യഥാർത്ഥ മാതാവും പിതാവും ദൈവം തന്നെ എന്ന തിരിച്ചറിവാണ് തങ്ങളത്തിൽ റ്റി.ഇ. വർഗീസിനെ ഭവനം വിട്ട് ആശ്രമത്തിലേക്ക് ഓടിവരാൻ പ്രേരിപ്പിച്ചത്. ആ തിരിച്ചറിവ് വേണ്ടുവോളമുള്ള ആർച്ചുബിഷപ്പ് ചെയ്യുന്നത് ആ തിരിച്ചറിവ് ഉപേക്ഷിക്കാതെ തന്നെ പിതാവിന്റെ ഹൃദയത്തെ മാനിക്കാൻ ആ മകനെ പഠിപ്പിക്കുകയായിരുന്നു. ഇങ്ങനെ, എഴുതപ്പെടാതെപോയ അനേകം ജീവിത പാഠങ്ങൾ പിതാവിനോടൊപ്പം ജീവിച്ചു തിരിച്ചറിഞ്ഞ അനേകരിൽ നിന്നാണ് ഒരു പക്ഷെ മാർ ഈവാനിയോസിന്റെ കുടുംബ ദർശനത്തെപ്പറ്റി കൂടുതൽ മനസ്സിലാക്കുവാൻ കഴിയുക.






# പിടിവാശി

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**




എന്താണ് പിടിവാശി? എങ്ങനെയാണതുണ്ടാകുന്നത്? അതിലെ ശരിതെറ്റുകൾ എന്തൊക്കെ? പിടിവാശി രണ്ടു തരമുണ്ട്: വ്യക്തമായ ബോദ്ധ്യത്തിൽ ഉറച്ചുനിന്നുകൊണ്ട് അതിൽ വിട്ടുവീഴ്ച ചെയ്യാൻ വിസമ്മതിക്കുന്നതാണൊന്ന്.; ബോദ്ധ്യത്തിന്റെ ബലമില്ലാതെ ആഗ്രഹത്തിന്റെ ബലത്തിൽ ഉറച്ചുനിന്ന് ഒരു കാര്യം ഇങ്ങനെ വേണമെന്നു ശഠിക്കുന്നതാണ് മറ്റൊന്ന്. അപ്പോൾ പിടിവാശിയുടെ പിന്നിൽ രണ്ടു ഘടകങ്ങളാണുള്ളത്: ബോദ്ധ്യവും ആഗ്രഹവും. പിടിവാശി ശരിയോ തെറ്റോ എന്നത് ഈ ഘടകങ്ങളുടെ ഗുണദോഷങ്ങളെയാണ് ആശ്രയിച്ചിരിക്കുന്നത്.

ബോദ്ധ്യത്തിന് രണ്ടുവശങ്ങളുണ്ട്: ഉറപ്പും വസ്തുനിഷ്ഠയും. ഇവയിൽ വസ്തുനിഷ്ഠത മാത്രമേയുള്ളൂ ഉറപ്പില്ലെങ്കിൽ പിടിയുമില്ല വാശിയുമില്ല. അപ്പോൾ രണ്ടു സാഹചര്യങ്ങളിലാണ് പിടിവാശി ഉണ്ടാകുന്നത്. ഉറപ്പും വസ്തുനിഷ്ഠയും ഉള്ളപ്പോഴും ഉറപ്പു മാത്രമുള്ളപ്പോഴും.

ഉറപ്പു മാത്രമുണ്ടാകാൻ വിഷമമാണ്. വസ്തുനിഷ്ഠതയുണ്ടെന്നുള്ള അവ്യക്തമായ തോന്നലെങ്കിലും ഉണ്ടായിരിക്കണം. ആ തോന്നൽ ശക്തമല്ലാത്തപ്പോഴും ആഗ്രഹത്തിന്റെ ചേരുവ കൂടിയാകുമ്പോൾ ഉറപ്പുണ്ടാകാം. അങ്ങനെ വരുമ്പോൾ പ്രധാനമായും രണ്ടുതരം പിടിവാശികളാണുണ്ടാവുക: വസ്തുനിഷ്ഠമായ ബോദ്ധ്യവും ഉറപ്പും ആഗ്രഹവും ചേർന്നുണ്ടാകുന്ന വിട്ടുവീഴ്ചയില്ലായ്മയാണൊന്ന്. വസ്തുനിഷ്ഠത വളരെ കുറവുള്ള ഉറപ്പും വിട്ടുവീഴ്ചയില്ലായ്മയുമാണ് മറ്റൊന്ന്.

വസ്തുനിഷ്ഠമായ ഉറപ്പുള്ള ബോദ്ധ്യം മാത്രമുള്ള ഒരവസ്ഥയുണ്ട്. അതങ്ങനെയാണെന്ന് സ്ഥാപിച്ചെടുക്കാനോ അതനുസരിച്ച് കാര്യങ്ങൾ നീക്കാനോ ആഗ്രഹമില്ലായെങ്കിൽ അവിടെയും പിടിവാശി എന്നു പറയാവുന്ന ഒന്നില്ല. എങ്കിലും ബൗദ്ധികതലത്തിൽ അതിന്റെ നിഴലുണ്ട്. ഇതിനു കാര്യമായ അനന്തരഫലങ്ങളില്ല. അത്തരം ബോദ്ധ്യമുള്ളയാളെ വെറുതെ വിടാമെന്നുണ്ടെങ്കിൽ പ്രശ്നമില്ല. അയാളെ നിർബന്ധിച്ച് അബൗദ്ധികമായി ബലം പ്രയോഗിച്ച് മാറ്റാനാണ് ശ്രമമെങ്കിൽ രണ്ടിലൊന്ന് നിശ്ചയം: ഒന്നുകിൽ അയാളുടെ ഉള്ളു കലങ്ങി വ്യക്തിത്വം നശിച്ച് ഏറാൻമൂളിയാകും അല്ലെങ്കിൽ രക്തം ചിന്താതെപോലും അയാൾ രക്തസാക്ഷിയാകും. അതയാളുടെ വ്യക്തിപരമായ കാര്യം.

സാമൂഹിക അനുരണനങ്ങളുണ്ടാക്കുന്ന വിട്ടുവീഴ്ചയില്ലായ്മയാണ് പ്രാധാന്യമർഹിക്കുന്ന കാര്യം. ആദ്യത്തെ തരത്തിലുള്ള പിടിവാശിക്കുപോലും എതിർപ്പുകളുണ്ടാകും. വസ്തുനിഷ്ഠയെച്ചൊല്ലിയുള്ള തർക്കമാണൊന്ന്. അതെന്തുമാകട്ടെ, ഞങ്ങളുടെ ആഗ്രഹം കണക്കിലെടുത്ത് ഒത്തുതീർപ്പ് വേണമെന്നുള്ളതാണ് മറ്റൊന്ന്.

വസ്തുനിഷ്ഠയെച്ചൊല്ലിയുള്ള എതിർപ്പിന് തത്വത്തിൽ ഒരു തീർപ്പുസൗകര്യമുണ്ട്. കൂടുതൽ പഠനവും അന്വേഷണവും നടത്തി ഏതു ഭാഗത്തിനാണ് വസ്തുനിഷ്ഠത കൂടുതലുള്ളതെന്ന് നിശ്ചയിച്ച് കാര്യങ്ങൾ മുമ്പോട്ടു കൊണ്ടുപോകാം. എന്നാൽ പ്രയോഗത്തിൽ ഇതും വിഷമം പിടിച്ചതുതന്നെയാണ്. വസ്തുനിഷ്ഠയോടുള്ള തുറവി ഇല്ലാത്തിടത്ത് ഇതു നടക്കില്ല. രണ്ടു ഭാഗത്തും ഈ തുറവി ഉണ്ടായിരിക്കുകയും വേണം.

നീക്കുപോക്കില്ലാത്തവിധം പിടിമുറുക്കി നിൽക്കുന്ന ബോധ്യവാന്മാരുണ്ട്. എങ്ങനെ ചിന്തിച്ചു

നോക്കിയിട്ടും അവരുടെ ബോദ്ധ്യം വസ്തുനിഷ്ഠ മാണെന്നു തന്നെയാണ്. അവർക്ക് തോന്നുന്നതെങ്കിൽ അവരെയും വെറുതെ വിടുകയാണ് വേണ്ടത്. കാലാന്തരത്തിൽ രണ്ടിലൊന്ന് വ്യക്തമായേക്കും. അവരുടെ ഭാഗത്തായിരുന്നു ശരിയെങ്കിൽ അവരെ സമൂഹം വാഴ്ത്തും; പ്രത്യേകിച്ചും അവരുടെ മരണശേഷം. അല്ലെങ്കിലും ഉത്തമവിശ്വാസത്തിൽ ഉറച്ചുനിന്നു എന്ന പ്രശംസ മരണശേഷം തീർച്ചയായും ഉണ്ടാകും.

രണ്ടാമത്തെ ഗണത്തിൽപ്പെടുന്ന പിടിവാശിക്കാർക്ക് മുൻപറഞ്ഞ പ്രശംസയുണ്ടാകില്ല. തങ്ങളുടെ നിലപാടിന് വസ്തുനിഷ്ഠത ഇല്ലെന്നറിഞ്ഞുപോലും പിടിവാശി കാണിക്കുന്നവരെ എങ്ങനെയും ഒതുക്കാൻ മറ്റുള്ളവർ ശ്രമിക്കും. ആദ്യത്തെ കൂട്ടരുടെ കാര്യത്തിലും ഈ ഒതുക്കൽ ശ്രമം ഉണ്ടാകുമെങ്കിലും താത്കാലികമായി അതു വിജയിച്ചാൽപ്പോലും കാലാന്തരത്തിൽ ഒതുക്കിയവർ ഒതുങ്ങിപ്പോകും. എന്നാൽ രണ്ടാം തരക്കാർക്ക് ഈ ഒതുക്കൽ പ്രയോജനം ചെയ്യും.

പിടിവാശി നല്ലതോ ചീത്തയോ എന്നാണ് ചോദ്യമെങ്കിൽ മുൻപറഞ്ഞ എല്ലാ ഘടകങ്ങളുടേയും സംയുക്തതതയാണ് പരിശോധിക്കേണ്ടത്. കാര്യവിവരമുള്ള, എല്ലാവശങ്ങളും പരിശോധിക്കുന്ന ഒരു മനുഷ്യൻ തുറവിയോടെ കാര്യങ്ങളുടെ കിടപ്പ് പഠിച്ചതിനുശേഷം വസ്തുനിഷ്ഠമെന്ന് അയാൾക്ക് ഉറപ്പുള്ള ഒരു ബോദ്ധ്യത്തിൽ എത്തിച്ചേർന്നാൽ, അതിലയാൾ ഒത്തുതീർപ്പിന് വഴങ്ങാതിരുന്നാൽ അത് ആരോഗ്യകരമായ പിടിവാശിയാണെന്നു വേണം പറയാൻ. അത് മറ്റുള്ളവർക്ക് ബുദ്ധിമുട്ട് ഉണ്ടാക്കിയേക്കാം. ചെറിയ കാര്യമാണെങ്കിൽ, ബുദ്ധിമുട്ട് വലുതാണെങ്കിൽ പിടിച്ചവൻ തന്നെ അത് അയച്ചുവിടും. കാര്യം വലുതും ബുദ്ധിമുട്ട് മറ്റു രീതികളിൽ പരിഹരിക്കാവുന്നതുമാണെങ്കിൽ, മറ്റുള്ളവരാണ് വിട്ടുകൊടുക്കേണ്ടത്. അല്ലാതെ ബോദ്ധ്യപ്പെട്ടവനെ പിടിവാശിക്കാരൻ എന്നുപറഞ്ഞ് ഞെരുക്കി തങ്ങളുടെ പിടിവാശി നടപ്പിലാക്കുകയല്ല മറ്റുള്ളവർ ചെയ്യേണ്ടത്.

എന്നാൽ ഇതിനൊരു മറുവശമുണ്ട്. വസ്തുനിഷ്ഠമല്ലാത്ത കാര്യത്തിൽ ഒത്തുതീർപ്പില്ലാത്ത നിലപാടു സ്വീകരിക്കുന്ന പിടിവാശിയുണ്ട്. അതാണ് തെറ്റായ പിടിവാശി; ഒഴിവാക്കേണ്ട പിടിവാശി.

സാധാരണഗതിയിൽ ഭൂരിപക്ഷപിടിവാശി ഭൂരിപക്ഷത്തിന്റെ പേരുപറഞ്ഞ് വ്യക്തിയേയോ ന്യൂനപക്ഷത്തെയോ അടിച്ചേൽപ്പിക്കുന്ന ഒരു രീതിയാണ് കണ്ടുവരുന്നത്. വാശിപിടിക്കുന്നവരുടെ എണ്ണമല്ല, വാശിയുടെ അടിസ്ഥാനമാണ് പ്രധാനം. അത് വസ്തുനിഷ്ഠമാണെങ്കിൽ, മർമ്മപ്രധാനമാണെങ്കിൽ, അതു കാണാനാവുന്നവൻ വാശിപിടിക്കുന്നത് പിടിവാശിയല്ല. പിടിവാശിയെന്ന ഒരൊറ്റപ്രയോഗം നല്ലതും ചീത്തയുമായ രണ്ടു നിലപാടുകൾക്കും ഒരുപോലെ പ്രയോഗിച്ചു കാണുന്നത് ഭാഷാപരമായ ദാരിദ്ര്യം കൊണ്ടാണെന്നു തന്നെ പറയണം.



വിശേഷം

# അതിഭദ്രാസന ദൈവാലയകൂദാശയുടെ സുവർണ്ണജൂബിലി സമാപനം

**റവ. ഫാ. ജോബിൻ ജേക്കബ് കറുകയിൽ**
(സഹവികാരി, പട്ടം സെന്റ് മേരീസ് കത്തീഡ്രൽ)



മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷന്റെ ആസ്ഥാനദൈവാലയവും തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ മാതൃദൈവാലയവുമായ പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയം കൂദാശ ചെയ്യപ്പെട്ടിട്ട് 50 വർഷം പൂർത്തിയാകുകയാണ്. തലസ്ഥാന നഗരിയായ തിരുവനന്തപുരത്ത് സഭയുടെ ആസ്ഥാനദൈവാലയം സ്ഥിതിചെയ്യുന്നു എന്നത് ദൈവാനുഗ്രഹത്തിന്റെ പ്രത്യക്ഷസാക്ഷ്യവും ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെ മകുടോദഹരണമാണ്. ഒരു ഭദ്രാസനത്തെ സംബന്ധിച്ച് കത്തീഡ്രൽ ദൈവാലയം എന്നത് ഭദ്രാസനത്തിന്റെ ആത്മീയവും നൈയാമികവുമായ കേന്ദ്രമാണ്. ഭദ്രാസനാദ്ധ്യക്ഷന്റെ സിംഹാസനം (Cathedra) ഭദ്രാസനദൈവാലയത്തിലാണ് സ്ഥാപിക്കപ്പെട്ടിരിക്കുന്നത്. അതിനാലാണ് പ്രസ്തുത ദൈവാലയത്തെ കത്തീഡ്രൽ എന്ന് വിളിക്കുന്നത്. ഭദ്രാസനത്തിലെ മുഴുവൻ ദൈവാലയങ്ങളുടെയും തലപ്പള്ളിയാണ് കത്തീഡ്രൽ ദൈവാലയം.

ക്രാന്തദർശിയായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി പുനരൈക്യാനന്തരം തിരുവനന്തപുരത്തേക്ക് വന്നപ്പോൾ പുനരൈക്യപ്പെട്ടവരുടെ സംഖ്യ ഇവിടെ വളരെ കുറവായിരുന്നു. അതിനാൽ പുനരൈക്യപ്രസ്ഥാനത്തിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലേക്ക് കടന്നുവന്ന ചില കുടുംബങ്ങളെ പിതാവ് അനന്തപുരിയിലേക്ക് കൊണ്ടുവന്നു. 1932-ൽ ആഗോള മിഷൻ മദ്ധ്യസ്ഥയായ വി. കൊച്ചുത്രേസ്യയുടെ നാമത്തിൽ ലിറ്റിൽ ഫ്ളവർ ദൈവാലയമെന്ന ആരാധനാകേന്ദ്രം ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി അവർക്കായി സ്ഥാപിച്ചു. പട്ടം കത്തീഡ്രൽ ദൈവാലയത്തിലെ ഇടവക കൂട്ടായ്മ ഈ ദൈവാലയത്തിലാണ് ആരംഭിക്കുന്നത്. 1950-ൽ ഭദ്രാസന ദൈവാലയത്തിന് ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി തറക്കല്ലിട്ടു. 1965 ഫെബ്രുവരി 22-ന് ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി അതിഭദ്രാസന ദൈവാലയത്തിന്റെ

കൂദാശാകർമ്മം നിർവ്വഹിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രത്തിന്റെ തങ്കലിപികളിൽ എഴുതപ്പെട്ട സുവർണ്ണനിമിഷങ്ങൾക്ക് ഈ കത്തീഡ്രൽ ദൈവാലയം സാക്ഷിയായി. മലങ്കര സുറിയാനി കത്തോലിക്കാ സഭയെ നയിച്ച പുണ്യശ്ലോകരായ പിതാക്കന്മാരുടെ കബറുകൾ സ്ഥിതി ചെയ്യുന്നത് ഈ ദൈവാലയത്തിലാണ്. നമ്മുടെ സഭയുടെ ആദ്ധ്യാത്മിക സ്രോതസ്സുകളാണ് ഈ പുണ്യ കബറിടങ്ങൾ.

കഴിഞ്ഞ 50 വർഷങ്ങളിലായി ഈ കത്തീഡ്രൽ ദൈവാലയത്തിലൂടെ നമ്മുടെ സഭയുടെ മേലും വിശാലസമൂഹത്തിന്റെമേലും ചൊരിയപ്പെട്ട ദൈവാനുഗ്രഹങ്ങൾക്ക് നന്ദിപറഞ്ഞുകൊണ്ട് സുവർണ്ണജൂബിലിവർഷത്തിൽ ദൈവതിരുമുമ്പാകെ പുനർസമർപ്പണം ചെയ്യുന്നു. 2014 മാർച്ച് 9–ന് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവാ ജൂബിലിതിരിതെളിച്ച് ഉദ്ഘാടനം ചെയ്ത സുവർണ്ണജൂബിലി ആഘോഷങ്ങൾ 2015 ഫെബ്രുവരി 7–ന് സമാപിക്കുകയാണ്. ജൂബിലിവർഷത്തിൽ ആത്മീയനവീകരണത്തിലും സാമൂഹ്യക്ഷേമപ്രവർത്തനത്തിലും ഊന്നിയുള്ള കർമ്മപരിപാടികളാണ് ആസൂത്രണം ചെയ്ത് നടപ്പാക്കിയത്. ഭവനനിർമ്മാണസഹായപദ്ധതി (മൂന്ന് ഭവനങ്ങൾക്ക്), തിരുവനന്തപുരത്തെ റീജിയണൽ ക്യാൻസർ സെന്ററിലും മെഡിക്കൽ കോളേജിലുമായി 50 വീൽചെയറുകൾ നൽകുന്നതുൾപ്പെടെയുള്ള ആതുരസേവനമേഖലയിലെ സഹായപദ്ധതികൾ, അവയവദാനസമ്മതപത്ര ശേഖരണം, പരിസ്ഥിതിസംരക്ഷണപരിപാടികൾ, സ്ത്രീശാക്തീകരണ പരിപാടികൾ, മാർ ഈവാനിയോസ് സിംപോസിയം എന്നിവ അവയിൽ ചിലതു മാത്രമാണ്. സുവർണ്ണജൂബിലി സമാപനത്തിന്റെ ഭാഗമായി 2015 ഫെബ്രുവരി 7–ാം തീയതി രാവിലെ 8 മണിക്ക് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ അർപ്പിക്കപ്പെടുന്ന കൃതജ്ഞതാബലിയിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ അഭിവന്ദ്യ പിതാക്കന്മാരും വൈദികരും സഹകാർമ്മികരാകും. വി. കുർബാനയെ തുടർന്ന് നടക്കുന്ന സുവർണ്ണജൂബിലി സമാപനപൊതുയോഗം ആദരണീയനായ കേരള മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്യും. മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ അഭിവന്ദ്യരായ പിതാക്കന്മാരും മത-രാഷ്ട്രീയ-സാംസ്കാരിക മേഖലകളിലെ പ്രമുഖരും പങ്കെടുക്കുന്നു. ദൈവാനുഗ്രഹത്തിന്റെ ഈ ധന്യനിമിഷങ്ങൾ നമ്മുടെ സഭയ്ക്ക് പുത്തനുണർവ് നൽകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.



## റാങ്ക് ലഭിച്ചു

തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ നാലാഞ്ചിറ ഇടവകാംഗവും നാലാഞ്ചിറ മാർ ഗ്രിഗോറിയോസ് ലോ കോളേജിലെ പ്രൊഫസറുമായ **ഡോ. തോമസ്കുട്ടി പനച്ചിക്കൽ** എം.ജി. സർവകലാശാലയുടെ എൽ.എൽ.എം. പരീക്ഷയിൽ രണ്ടാം റാങ്ക് നേടി. വർക്കല CHMM കോളേജ് മുൻ പ്രിൻസിപ്പൽ, മാർ ഈവാനിയോസ് കോളേജ് മുൻ ധനതത്വശാസ്ത്ര വിഭാഗത്തിന്റെ തലവൻ , കേരളാ യൂണിവേഴ്സിറ്റിയിലെ ഗവേഷണാധ്യാപകൻ, മലങ്കര കത്തോലിക്കാ സഭയുടെ അത്മായ കമ്മീഷൻ സെക്രട്ടറി, കെ.സി.ബി.സി. അത്മായ കമ്മീഷൻ ജോയിന്റ് സെക്രട്ടറി, സഭാതല സുവിശേഷ സംഘാംഗം, തിരുവനന്തപുരം മേജർ അതിരൂപതയുടെ പാസ്റ്ററൽ കൗൺസിൽ അംഗം, ക്രൈസ്തവ കാഹളത്തിന്റെ എഡിറ്റോറിയൽ ബോർഡ് അംഗം, മാർപാപ്പയുടെ പത്രമായ ഒസ്സെവർത്തോരെ റൊമാനോയുടെ മലയാളം പതിപ്പിന്റെ പരിഭാഷാ സംഘത്തിലെ അംഗം എന്നീ നിലകളിൽ അദ്ദേഹം പ്രവർത്തിക്കുന്നു.



## ദേശീയ അവാർഡ് ലഭിച്ചു

തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗമായ **ഡോ. സൂസൻ ജോൺ കല്ലുപ്പാറവിളയിലിന്** സ്വിറ്റ്സർലന്റ് ആസ്ഥാനമാക്കിയുള്ള ഇന്റർനാഷണൽ പൊട്ടാഷ് ഇൻസ്റ്റിറ്റ്യൂട്ടും ഫെർട്ടിലൈസർ അസോസിയേഷൻ ഓഫ് ഇന്ത്യയും സംയുക്തമായി ഏർപ്പെടുത്തിയ ഈ വർഷത്തെ മികച്ച ശാസ്ത്രജ്ഞർക്കുള്ള ദേശീയ അവാർഡ് ലഭിച്ചു. 2014 ഡിസംബർ 10–ന് ഡൽഹിയിൽ വച്ച് കേന്ദ്രമന്ത്രി ശ്രീ. അനന്തകുമാറിൽ നിന്നാണ് അവാർഡ് ഏറ്റുവാങ്ങിയത്.

കവിത

# മലങ്കരയുടെ പുണ്യം

ഷാജു തേക്കിൻക്കാട്ടിൽ



പൈതൃക വിശ്വാസപുണ്യത്തിൽ
ഇന്നലെ കയർകെട്ടി വലിച്ചുപോയെങ്കിൽ
പിന്മുറക്കാർ കുരിശിന്റെ രക്ഷ
മറന്നുപോയതേ ദുഃഖം....!
ചുട്ടുപഴുത്ത കനൽക്കൂനയിൽ
ചുവരിടിഞ്ഞ സൗധത്തിൽ
ചിത്രം വരക്കാൻ കഴിയാതെ
ചിത്രവധം ചെയ്തുരമിച്ചവർ....!
ചരിത്രത്തിൻ വഴികളിൽ
അധികാരദംഷ്ട്ര കാട്ടിച്ചിരിച്ചവർ....!
സമ്പത്തിന്റെ സൂതികശാലയിൽ
സ്നേഹത്തിൻ ചുവടറുത്തവർ....!
എന്തുവേണം നേരിന്റെ വഴി
ഏതെന്നറിയാൻ ആരുവേണം....!
യോർദ്ദാൻ നദിമുകളിൽ
വിളങ്ങിയ ചങ്ങാലിപ്രാവുവേണം....!
സ്വയം ത്യജിച്ചും, പിറക്കാൻ പോകുന്ന
തലമുറയ്ക്കായ് കുരിശിന്റെ
വഴിയിൽ തളരാതെ നടന്നും,
ഒരൊറ്റയിടയനും തൊഴുത്തുമെന്നറിഞ്ഞും,
മലയാണ്മയുടെ മകുടമാം
പൈതൃകവഴികളിൽ
നിഷ്പാദുകനായ്,
കർത്തവ്യ നിരതനായ്,
ആത്മാഭിഷേകത്താൽ,
വിത്തെറിഞ്ഞെത്തിയ മഹാത്മാവേ....
മലങ്കരയുടെ താപസശ്രേഷ്ഠാ....
നമോവാകം......നമോവാകം.....



പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗങ്ങളായ വിലങ്ങുപാറവീട്ടിൽ ഡോ. വി. ജെ. ജേക്കബിന്റെയും പ്രൊഫ. പുഷ്പ അഗസ്റ്റിന്റെയും മകൻ **ജെറിനും** പുത്തൻ മണ്ണിൽ വീട്ടിൽ ജോൺ കോശിയുടെയും ജോളി ജോണിന്റെയും മകൾ **ജോജിയും** തമ്മിലുള്ള വിവാഹം 2015 ജനുവരി 5-ാം തീയതി പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് **മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ്** കതോലിക്കാബാവാ തിരുമേനി ആശീർവദിച്ചു.



പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗം കൊടിനാട്ടുകുന്നേൽ റോഷൻ ജോൺ മാത്യുവിന്റെയും എൽസി എബ്രഹാമിന്റെയും മകൻ **റയാൻ റോഷൻ മാത്യു** 2015 ജനുവരി 7-ന് മാമോദീസ സ്വീകരിച്ചു.

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)284/2012-14
Date of Publication 27-1-2015 Posting Date 28, 29 of every month

Christavakahalam Monthly February 2015
Annual Subscription Rs. 150/-
Single Copy Rs. 15/-

# സെന്റ് മേരീസ് കത്തീഡ്രൽ, പട്ടം

## അതിഭദ്രാസന ദൈവാലയ കൂദാശയുടെ

## സുവർണ്ണജൂബിലി സമാപനം

**2015 ഫെബ്രുവരി 7**

THAT ALL MAY BE ONE
TOWARDS THE FULLNESS OF LIFE
50
St. Mary's Cathedral Pattom



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com